# ഭാരതീയ സംസ്കാരം



ആത്മാരാമൻ
[കടമ്പനാൽ]

1965/1141



ഒന്നാം പതിപ്പ്-കോപ്പി-1000



വില : 1.75

ജയാ പ്രസ്സ് :: മാവേലിക്കര

# സമർപ്പണം

അദ്ധ്യാത്മാത്മകമായ ‘ഭാരതമഹാ
സംസ്കാര’സമ്പത്തുതൻ
സിദ്ധാന്തങ്ങളതാമമൂല്യമണിയും
മാണിക്യവും മുത്തുമായ്
ശ്രദ്ധിച്ചിങ്ങനെ കോർത്തുതീർത്തമഹിതം
ഗ്രന്ഥോപഹാരത്തെ ഞാൻ
ബദ്ധാമോദഭരേണ കൈരളികളൽ
ക്കണ്ണൊത്തിചർപ്പിക്കയാം.

–ഗ്രന്ഥകർത്താവ്

# ആശംസ

സംസ്കാരം ഭാരതീയക്കൊരു പുതുമയത
ല്ലെങ്കിലും ഭാരതത്തിൻ-
സംസ്കാരം ചേർത്തിണക്കീട്ടൊരു ഗുണമിയലും
പുസ്തകം കൈരളിക്കായ്
ഉൽക്കണ്ഠാപൂർവ്വമർപ്പിച്ചൊരു സുകൃതനിധേ
രാമരാജ്യത്തിലെങ്ങും-
കൈക്കൊള്ളട്ടേ ഭവാനുള്ളഭിനവധിഷണാ
പാടവം ധാടിയോടെ.

–എൻ. രാമക്കൈമൾ

# മുഖവുര

മൂകം കരോതി വാചാലം
പംഗും ലംഘയതേ ഗിരിം
യൽകൃപാതമഹം വന്ദേ!
പരമാനന്ദമാധവം.

"ഭാരതീയസംസ്കാരം" എന്ന ഈ ഗ്രന്ഥത്തിന്റെ രചനക്ക് എനിക്ക് പ്രചോദനം നൽകിയതു അനുദിനം അധഃപതിച്ചു വരുന്ന ആർഷഭാരതത്തിന്റെ ആദ്ധ്യാത്മിക സംസ്കാരത്തെ സമുദ്ധരിക്കണമെന്നുള്ള എന്റെ ആത്മാർത്ഥമായ ആഗ്രഹം ഒന്നുമാത്രമാണ്. അതിമഹത്തായ നമ്മുടെ സംസ്കാരം ഇന്നൊരു പ്രതിസന്ധിഘട്ടത്തെ അഭിമുഖീകരിച്ചുകൊണ്ടിരിക്കയാണെന്നു പറയേണമെന്നില്ലല്ലോ. ഇന്നത്തെപ്പോലെ നൈതികവും ആദ്ധ്യാത്മികവുമായ ഒരധഃപതനം ഭാരതീയരുടെ സാമുദായികജീവിതത്തിൽ ഇതിനു മുൻപുണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. സാംസ്കാരികമായ ഈ അധഃപതനമാണ്, ഇന്നത്തെ സകലവിധ കുഴപ്പങ്ങൾക്കും മൂലകാരണം. ഏതൊരു രാഷ്ട്രത്തിനും അതിന്റേതായ ഒരു സംസ്കാരമുണ്ട്. ആ സംസ്കാരമാണ് അതിന്റെ ജീവനാഡിതന്നെ. സംസ്കാരം നശിച്ചാൽ സർവ്വസ്വവും നശിച്ചു, സംസ്കാരം നന്നായാൽ സർവ്വവും നന്നായി; ഇതിനു ലോകചരിത്രം തന്നെ സാക്ഷിയാണ്. സ്വന്തം സംസ്കാരത്തെ സംരക്ഷിക്കാതെ സ്വരാജ്യത്തിന്റെ പേരിൽ അഭിമാനം കൊള്ളുന്നതിലർത്ഥമില്ല. അതുകൊണ്ടു

ഭാരതം ഒരു ക്ഷേമരാഷ്ട്രമായി ഉയരണമെന്നും, ശോഭനമായ ഒരു ഭാവി അതിനുണ്ടാകണമെന്നും നാം ആഗ്രഹിക്കുന്നപക്ഷം, ആദ്യമായി വേണ്ടതു അതിന്റെ പുരാതനസംസ്കാരപാരമ്പര്യത്തെ പുനരുദ്ധരിക്കയെന്നതാണ്. ഭാരതീയരായ നാമോരോരുത്തരുടെയും കടമയാണതു്. പ്രസ്തുത ധാർമ്മികമായ കർത്തവ്യബോധമാണു്, എന്നെ ഈ ദ്രശങ്ങളായ സാംസ്കാരിക–സാഹിത്യസേവനത്തിന് നിർബ്ബന്ധിതനാക്കിയതെന്നു മുൻപു പ്രസ്താവിച്ചുവല്ലോ. അങ്ങനെ സ്വന്തം സംസ്കാരത്തിനുവേണ്ടി, സ്വരാജ്യത്തിന്റെ സാംസ്കൃതികോന്നമനത്തിനുവേണ്ടി സമർപ്പിക്കപ്പെടുന്ന ഒരെളിയ സേവനമെന്ന നിലയിൽ എന്റെ ഈ ഉപഹാരത്തെ സഹൃദയരായ വായനക്കാർ സഹർഷം സ്വാഗതം ചെയ്യുമെന്നു തന്നെ ഞാൻ പരിപൂർണ്ണമായി വിശ്വസിക്കുന്നു.

നമ്മുടെ സംസ്കാരത്തെ സംബന്ധിച്ചും.അതിന്റെ ആദ്ധ്യാത്മികമായ പാരമ്പര്യത്തെ കുറിച്ചുംകുറച്ചൊക്കെ മനസ്സിലാക്കുന്നതിനും, ചിന്തിക്കുന്നതിനും എന്നെ സഹായിച്ചതു "കല്യാൺ" എന്ന സുപ്രസിദ്ധ ഹിന്ദി മാസികയാണ്. പ്രസ്തുത മാസികയിലെ ലേഖനങ്ങളെ ആധാരമാക്കിയും മററും എഴുതിയിട്ടുള്ളവയാണ് ഇതിലെമിക്കലേഖനങ്ങളും. അതുകൊണ്ടു് എന്റെ ഈ പുസ്തകത്തിന് കല്യാൺമാസികയോടു വളരെയേറെ കടപ്പാടുണ്ടെന്ന് ഞാൻ കൃതജ്ഞതാപുര:സ്സരം ഈ സന്ദർഭത്തിൽ അനുസ്മരിച്ചുകൊള്ളുന്നു.

പിന്നെ, ഈ പുസ്തകം വേണ്ടവിധം പരിശോധിച്ച് അവതാരികയും അഭിപ്രായവും എഴുതിത്തന്ന് ആത്മാർത്ഥമായി എന്നെ പ്രോത്സാഹിപ്പിച്ച ബഹുമാന്യസുഹൃത്തുക്കളായ കവിതിലകൻ ശ്രീ: വടക്കുംകൂർ രാജരാജവർമ്മരാജാ അവർകളോടും, ചെന്നിത്തല ശ്രീ: കൃഷ്ണയ്യരവർകളോടും, അമ്പലപ്പുഴ ശ്രീ ഗണപതിശർമ്മ അവർകളോടും ഞാൻ എത്രമാത്രം കൃതജ്ഞത പ്രകാശിപ്പിച്ചാലും അധികമാകുന്നതല്ല. അത്രക്കുമാത്രം സീമാതീതമായ ഒരു കടപ്പാടാണ് അവരോടെനിക്കുള്ളത്. കൂടാതെ, ഈ ഗ്രന്ഥത്തിനു ഭാവുകമാശംസിച്ചുകൊണ്ട് പരമരസികനായ ഒരു പദ്യം രചിച്ചുതന്ന എന്റെ സ്നേഹിതൻ രാമക്കയ്മളേയും ഇവിടെ അനുസ്മരിച്ചുകൊള്ളട്ടെ. അപ്രകാരം തന്നെ ഇതിന്റെ മുദ്രണത്തിലും മററും വേണ്ടത്ര ശ്രദ്ധ ചെലുത്തി കഴിയുന്നത്രം വേഗത്തിൽ അച്ചടിച്ചുതന്ന "ജയാ" പ്രസ്സുകാരോടും ഞാനത്യന്തം കൃതജ്ഞനാണെന്നുള്ള കാര്യം രേഖപ്പെടുത്തികൊണ്ട് ഈ പുസ്തകം സഹൃദയ സമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

മാവേലിക്കര,
1—5—1965.

എന്ന്, ഗ്രന്ഥകർത്താവ്
ആത്മാരാമൻ

# അവതാരിക

ശ്രീ ആത്മാരാമൻ (കടമ്പനാൽ) നിർമ്മിച്ച "ഭാരതീയസംസ്കാരം" എന്ന പേരായ ഈ ഗ്രന്ഥം ഞാൻ സകൗതുകം വായിച്ചു. അത്യന്തം വിജ്ഞേയവും വിശിഷ്ടവുമായ ഒന്നാണ് ഇതു് എന്നു് ഞാൻ നിസ്സംശയം അഭിപ്രായപ്പെടുന്നു. ആർഷവും അതുകൊണ്ടു തന്നെ അതിപാവനവുമായിരിക്കുന്ന ഇന്ത്യയിലെ പൊതു സംസ്കാരത്തിൻെറ നാനാമുഖങ്ങളും അന്യാദൃശങ്ങളും ആയ ധർമ്മങ്ങളെക്കുറിച്ചു ഈ ഗ്രന്ഥത്തിൽ വിശദവും വിശാലവുമായി ചിന്തിച്ചിട്ടുണ്ടു്. അനന്തങ്ങളായ വേദങ്ങളിൽ അടിസ്ഥാനമുറച്ചു, ധർമ്മശാസ്ത്രങ്ങളിൽ വളർന്നു, വിപുലമായ പൗരാണികസാഹിത്യത്തിൽ പരമമായ രമണീയതയേയും, പ്രചാരത്തേയും, തന്നെയല്ല, ലോക ബഹുമതിയേയുംകൂടി പൂർണ്ണമായി സമ്പാദിച്ചിരിക്കുന്നതാണു് ഭാരതീയരുടെ സംസ്കാരം. അതു തന്നെ അതിൻെറ വിശേഷാത്തരമായ മാഹാത്മ്യത്തിനു മൂലം അതിൻെറ ഉപജ്ഞാതാക്കളും പരിപോഷകന്മാരും, സംരക്ഷകന്മാരും, ഋഷികളാണു്. അവർ തപോവൃത്തികൊണ്ടു് ആത്മദർശനം സാധിച്ചിരിക്കുന്നവരും, ത്രികാലവേദികളും, സർവ്വസംഗ പരിത്യാഗികളും, ലോകാനുഗ്രഹ കൃത്യത്തിൽ നിരതന്മാരും ആയിരുന്നു. ഈ വസ്തുതയും സംസ്കാരത്തിൻെറ മഹത്വത്തിനു് ഒരു കാരണമാകുന്നു. ഇപ്രകാരം വിശിഷ്ടത തികഞ്ഞ ആർഷ സംസ്കൃതിയുടെ രൂപം, സ്വഭാവം, മാഹാത്മ്യം, അന്യദേശ സംസ്കാരങ്ങളിൽനിന്നു അതി

നുള്ള വ്യത്യാസം, എന്നിവയെ കുറിച്ചെല്ലാം അടിമുതൽ മുടിവരെ ഈ ഗ്രന്ഥത്തിൽ വിവരിച്ചിരിക്കുന്നു. കാല സ്ഥിതിക്കു ഏററവും ഉപകാരമുള്ളതും എല്ലാവരും പഠിച്ചിരിക്കേണ്ടതുമാണ് ഈ ഗ്രന്ഥം. നൂതനവും വൈദേശികവും ആർഷധർമ്മപ്രധ്വംസനപരവുമായ ഒരു പരിഷ്ക്കാരത്തിൻെറ പ്രവാഹത്തിൽ അകപ്പെട്ടു ഭാരതസംസ്കാരം അങ്ങോടിമരുന്നോ, പൊച്ചുമരുന്നോ എന്നു അറിവും, അറിയുന്നതിനുള്ള ആഗ്രഹവുമില്ലാതെ ചുററിക്കറങ്ങുന്നവരാണ് ഇന്നു ഭാരതീയരിൽ ഭൂരിപക്ഷം ജനങ്ങളും അവരുടെ കണ്ണിന് കാഴ്ചയുണ്ടാക്കി കൊടുക്കുന്നതിനു ഈ മാതിരി ഗ്രന്ഥങ്ങൾക്കു തികച്ചും ശക്തിയുണ്ട്. ഇത്തരം ഗ്രന്ഥങ്ങൾക്കു മാത്രമേ അതുള്ളുവെന്നു പറഞ്ഞാലും പിശകുപററുന്നതല്ല അതുകൊണ്ട് സർവ്വഥാ കാലോചിതമായിരിക്കുന്നു, ഈ ഗ്രന്ഥം എന്നു സിദ്ധമാണ്. ഗ്രന്ഥകർത്താവായ ആത്മാരാമനെ ഞാൻ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു.

ഭാരതീയ സംസ്കാരം, ഭാരതീയസംസ്കാരത്തിൻെറ മാഹാത്മ്യം, സംസ്കാരവും സ്വാതന്ത്ര്യവും, ധർമ്മം, ഉപനിഷത്തുകൾ, യഥാർത്ഥമായ വിദ്യാഭ്യാസമെന്തു്? സംസ്കാരവും സാഹിത്യവും ധർമ്മം അഥവാ സ്വധർമ്മം, ഭഗവൽസന്ദേശം ഗീതയിലെ ശരണാഗതി, ഭഗവൽഭക്തി, എന്നിങ്ങനെ ഭാരതസംസ്കാരത്തോടു അടിസ്ഥാനപരമായി ബന്ധപ്പെട്ടിരിക്കുന്ന മുഖ്യവിഷയങ്ങളെക്കുറിച്ചു ഈ ഗ്രന്ഥത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. ശ്രുതിസ്മൃതി പുരാണാദികളിൽനിന്നും സന്ദർഭാനുസരണം പ്രമാണങ്ങൾ

ഉദ്ധരിച്ചു കാണിച്ചു സ്വാഭിപ്രായം സമർത്ഥിക്കുന്ന തിന്നു ഗ്രന്ഥകർത്താവു ശ്രദ്ധിച്ചിട്ടുണ്ടു്. പ്രമാണശൂന്യങ്ങളും ശാസ്ത്രനിഷിദ്ധങ്ങളുമായ സിദ്ധാന്തങ്ങൾ ഈ പുസ്തകത്തിൽ കാണുന്നതല്ല പൂർവ്വാചാര്യന്മാരുടെ ഉപദേശങ്ങളെ അവയുടെ ഭക്തൻ എന്ന നിലയിൽ ഗ്രന്ഥകർത്താവു സ്വീകരിച്ചു ആദരിക്കുകയും അങ്ങിനെ ചെയ്യുന്നതിന്നു വായനക്കാരെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. എല്ലാവിഷയങ്ങളെപ്പററിയും അവയുടെ പൂർണ്ണമായ സ്വരൂപവും മർമ്മങ്ങളും വെളിവാക്കത്തക്കവിധമുള്ളതാണു പ്രതിപാദനം. ധർമ്മം വർണ്ണാശ്രമവ്യവസ്ഥ ഭഗവൽസന്ദേശം, എന്നീ വിഷയങ്ങളെക്കുറിച്ചുള്ള പ്രതിപാദനം പ്രത്യേകിച്ചു ഹൃദയംഗമങ്ങളും സാരതരങ്ങളുമായിട്ടുണ്ടു്. ആത്മാരാമന്റെ വിസ്തൃതമായ ഗ്രന്ഥപരിചയത്തേയും, ചിന്താശക്തിയേയും തെളിയിക്കുന്നവയാണു്, അവയെല്ലാം തന്നെ. ഭാരതസംസ്കാരത്തിന്റെ എല്ലാ വശങ്ങളേയും കുറിച്ചു ഈ ഗ്രന്ഥത്തിൽ ചുരുക്കി പ്രതിപാദിച്ചിട്ടുണ്ടു്. പ്രധാനമായി പറയേണ്ട തത്വങ്ങളിലൊന്നുപോലും വിട്ടുപോയിട്ടില്ല. വേദങ്ങൾ മുതൽ ആധുനികകാലത്തു ജീവിച്ചിരുന്ന മഹാപുരുഷനായ ശ്രീ വിവേകാനന്ദന്റെ പ്രസംഗങ്ങൾ വരെ ഗ്രന്ഥങ്ങളിലെ അഭിപ്രായങ്ങൾ പ്രാമാണ്യം കൊടുത്തു സ്വീകരിച്ചിട്ടുണ്ടു്. അതിവിസ്തരം ഒരിടത്തുമില്ല. വേണ്ടത്തു മാത്രം ഹിതവും മിതവുമായ ഭാഷയിൽ വിവരിക്കും. ഇതാണു ഗ്രന്ഥകാരന്റെ സ്വഭാവം പ്രസ്തുത ഗുണം ഗ്രന്ഥത്തിന്റെ മേന്മയെ വർദ്ധിപ്പിച്ചിട്ടുണ്ടു്. ഗഹനങ്ങളായ തത്വങ്ങളെക്കുറിച്ചു പ്രതിപാദി

ക്കുന്ന സന്ദർഭങ്ങളിലും സുഗമവും സുന്ദരവുമായ ഒരു ഭാഷാശൈലിയാണ് ഗ്രന്ഥകാരൻ കൈക്കൊണ്ടിട്ടുള്ളത്. ഗ്രന്ഥത്തിന്റെ മേന്മക്കു കാരണമാണ് ഈ സംഗതിയും. ഒരു ഭാരതീയൻ അറിഞ്ഞിരിക്കേണ്ട അറിവുകളിൽവെച്ച് ഏററവും പ്രധാനം ഭാരതസംസ്കാരത്തെ അധികരിച്ചുള്ള ജ്ഞാനമാണ്, അത അക്ലിഷ്ടവും ഹൃദയംഗമവുമായവിധം പ്രസ്തുത ഗ്രന്ഥത്തിൽനിന്നു ആക്കും സമ്പാദിക്കാം. എല്ലാവരും അതു നേടുകയും വേണം.

വിഭിന്നരൂപങ്ങളിലാണെങ്കിലും എല്ലാദേശക്കാക്കും സംസ്കാരം ഉണ്ട്, എന്നാൽ ഭാരതീയരുടേതിനും, അന്യരാജ്യക്കാരുടേതിനും തമ്മിൽ പകലിനും രാത്രിക്കും എന്ന പോലെയും, പാലിനും, പച്ചവെള്ളത്തിനും എന്ന പോലെയും, കല്പവൃക്ഷത്തിനും സാധാരണ മരത്തിനും എന്നപോലെയും അതിരില്ലാത്ത വ്യത്യാസമുണ്ട്. അതീന്ദ്രിയജ്ഞാനനിധികളായ തപോനിധികൾക്കുമാത്രം ദശിക്കാവുന്ന ആത്മാവിനെയും തന്മൂലങ്ങളായ തത്വങ്ങളെയും അടിസ്ഥാനമാക്കിയുള്ളതാണ് ഭാരതീയരുടേത്; ഭക്തി, ധമ്മം, യോഗം, സമാധി, കമ്മം, മുതലായവയാണ് അതിന്റെ മൂലസ്ഥാനങ്ങൾ. ലൌകികമായ യന്ത്രം കണ്ടുപിടിത്തം പരിഷ്കാരം, ധനസമ്പാദനം, ഐശ്വര്യം, ക്ഷേമം, മുതലായവയാണ് വിദേശ സംസ്കാരത്തിന്റെ അടിസ്ഥാനം. അവ രണ്ടും ഒരു വിധവും ഇണങ്ങുന്നതല്ല. ഭാരതീയക്ക് അവരുടെ ആത്മപരവും അനശ്വരവുമായ സംസ്കൃതിയാണ് ഹിതം. അതു അവരുടെ കല്പവൃക്ഷമാണ്. ഏതു കൊടുംകാററിലും കുലുക്കം

ഏശ്ശാതെ നിലനില്ക്കുന്നതും അതുതന്നെ. സ്വന്തം ആർഷമായ സംസ്കൃതിയെ അനാദരിച്ചു കൈവെടിഞ്ഞു അന്യനാട്ടുകാരുടെ ഭൗതികസംസ്കാരത്തെ സ്വീകരിക്കുന്നതിനു ഭാരതീയർ വെമ്പൽകൊള്ളുന്നതു കഷ്ടമാണ്. "കയ്യിലിരിക്കും കനകമുപേക്ഷിച്ചിട്ടും" കൊള്ളുന്ന ഈ ശീലം ആപൽക്കരമായ സാഹസം എന്നു അവർ അറിയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഈ മാതിരി ഗ്രന്ഥങ്ങൾ അവരുടെ കണ്ണുതുറപ്പിക്കുമെന്നു വിശ്വസിക്കാം.

ആധുനികമായ വിദ്യാഭ്യാസം, പരിഷ്കാരം, പ്രതാപം, സ്ഥാനം, മാനം, ശ്രേയസ്സ് എന്നിവയെല്ലാം ഭാരതീയനുവേണം; അവ ശോഭിക്കും; എപ്പോൾ? ഭാരതീയ സംസ്കൃതിയും തദനുസരണം ആത്മപരമായ ജീവിതവും അടിസ്ഥാനമായി അവനിൽ നിലനില്ക്കുമ്പോൾ മാത്രം. അല്ലെങ്കിലോ? അവ മൃതശരീരത്തിലണിഞ്ഞിരിക്കുന്ന അലംകാരങ്ങൾ മാത്രം! വിഫലങ്ങൾ

"യുദ്ധേ ശത്രുർന്നിർജ്ജിതോ വാ തതഃ കിം
ഭൂയോമിത്രഃ പൂരിതോ വാ തതഃ കിം
യോഗൈഃ പ്രാപ്താഃ സിദ്ധയോ വാ തതഃ കിം
യേന സ്വാത്മാ നൈവ സാക്ഷാൽ കൃതോഭൂൽ.
അബ്ധിഃ പദ്ഭ്യാം ലംഘിതോ വാതതഃ കിം
വായുഃ കുംഭേ സ്ഥാപിതോവാ തതഃ കിം
മേരുഃ പാണാവുദ്ധൃതോവാ തതഃ കിം
യേനഃ സ്വാത്മാ നൈവസാക്ഷാൽ കൃതോഭൂൽ".

എന്നു ജഗദ്ഗുരു ശ്രീശങ്കരൻ ആത്മസാക്ഷാൽക്കാര വിരഹിതനായ ഒരുവൻെറ പ്രതാപങ്ങളെ വിഗർഹണം ചെയ്തിരിക്കുന്നതിന് വളരെ അർത്ഥമുണ്ട്. ഈ വസ്തുത ഇന്നു ഭാരതീയർ വിസ്മരിച്ചതുപോലെയായി.

അവർ ആ പാഠം പുതിയതായി പഠിക്കേണ്ടിയിരിക്കുന്നു. അതിനു "ഭാരതീയസംസ്ക്കാരം" പോലെയുള്ള ഗ്രന്ഥങ്ങളുടെ പഠനം അത്യാവശ്യമാണ്. അന്യഗ്രന്ഥങ്ങൾ എത്രതന്നെ പഠിച്ചിരുന്നാലും ഈ മാതിരി ഗ്രന്ഥങ്ങൾ പഠിക്കുന്നതുകൊണ്ടുള്ള പ്രയോജനം ലഭിക്കുന്നില്ല. എന്നതു തീർച്ചയാണ്.

135 പുറമുള്ള ചെറിയ ഗ്രന്ഥമാണ് ഭാരതീയ സംസ്ക്കാരം; എങ്കിലും മുൻപു സൂചിപ്പിച്ചപോലെ അതിൽ പ്രതിപാദിക്കേണ്ട വിഷയങ്ങളെപ്പററിയെല്ലാം വിവരിച്ചിട്ടുണ്ട്. വിഷയവിഭജനം ചെയ്തിരിക്കുന്നതിലും അടുക്കുതെററാതെയും, മർമ്മങ്ങൾ മറക്കാതെയും കാര്യങ്ങൾ വിവരിക്കുന്നതിലും, പ്രമാണങ്ങൾ കാണിച്ചു അഭിപ്രായങ്ങളുടെ അടിസ്ഥാനം ഉറപ്പിക്കുന്നതിലും, എല്ലാം ഗ്രന്ഥകർത്താവായ ആത്മാരാമനു ശ്ലാഘ്യമായ വിജയം കൈവന്നിട്ടുണ്ട്. ഗ്രന്ഥം ചെറുതെങ്കിലും വലിയ ശ്രമം ചെയ്താണു ഇതു രചിച്ചിരിക്കുന്നതു്, എന്നതിനു സംശയമില്ല. ഭാരതസംസ്ക്കാരഭക്തന്മാരായ ജനങ്ങൾ ആത്മാരാമന്റെ പരിശ്രമത്തെ അഭിനന്ദിക്കുമെന്നതു തീർച്ചയാണ്.

ഞാനീഗ്രന്ഥത്തിനും കർത്താവിനും വിജയം ലഭിക്കുന്നതിനു പ്രാർത്ഥിക്കുന്നു.

എന്ന്, കവിതിലകൻ

1140-മകരം-30 വടക്കുംകൂർ രാജരാജവർമ്മരാജാ

വയ്ക്കം (ഒപ്പ്)

# അഭിപ്രായം

തന്റെ ഒരു വിശിഷ്ട കൃതിയായ "ഗീതാരഹസ്യം" മൂലം വായനക്കാർക്ക് പരിചിതനായിരിക്കാനിടയുണ്ട് ശ്രീ ആത്മാരാമൻ. അദ്ദേഹം ഈയിടെ നിർമ്മിച്ച ഒരു ഗ്രന്ഥമാണ് "ഭാരതീയസംസ്കാരം" വായനക്കാരുടെ മനസ്സിൽ ഒതുങ്ങിക്കിടക്കുന്ന ദുർവ്വികാരങ്ങളെ ഇളക്കിവിടുന്ന അശ്ലീലങ്ങളായ കൃതികൾ പ്രചുരമായ പ്രചാരത്തിലിരിക്കുന്ന ഈ കാലഘട്ടത്തിൽ "ഭാരതീയസംസ്കാര"ത്തെപ്പോലെയുള്ള സദ്ഗ്രന്ഥങ്ങളുടെ ആവിർഭാവം ഒഴിച്ചുകൂടാൻ പാടില്ലാത്തതാണ്. ഇതിൽ ഭാരതീയ സംസ്കാരത്തെയും തത്സംബന്ധികളായ മററു വിഷയങ്ങളെയുംപററി പരിപൂർണ്ണമായും ഹൃദയംഗമമായും പ്രതിപാദിച്ചിരിക്കുന്നു. ഇതിലെ എല്ലാ വിഷയങ്ങളും പ്രൌഢങ്ങളും പഠനാർഹങ്ങളുമാണ്. ഗ്രന്ഥകാരന്റെ പ്രതിഭാവിലാസവും വിഷയപരിജ്ഞാനവും ഇതിൽ എവിടെ നോക്കിയാലും തെളിഞ്ഞുകാണാം. വേദങ്ങൾ, പുരാണങ്ങൾ, സ്മൃതികൾ, ഉപനിഷത്തുകൾ മുതലായവയിൽനിന്നു സന്ദർഭാനുസരണം പ്രമാണങ്ങൾ എടുത്തുകാണിച്ചു സ്വമതം സ്ഥാപിച്ചിരിക്കുന്നു ഗ്രന്ഥകാരൻ. വായനക്കാരെ സംസ്കാരസമ്പന്നരും അന്തർമുഖന്മാരാക്കാൻ പ്രസ്തുത കൃതിക്കുള്ള കഴിവ് ആർക്കും വിസംവദിക്കാവുന്നതല്ല.

ഭാഷ ലളിതവും അക്ലിഷ്ടവും ഹൃദ്യവുമാണ്. അതിനാൽ ഗഹനങ്ങളായ ആശയങ്ങൾ അടങ്ങിയിട്ടുള്ള ഭാഗങ്ങൾക്കൂടിയും വായനക്കാർക്ക് അനായാസേന മനസ്സിലാക്കാൻ കഴിയും. ഗദ്യത്തിൽ കഴിവുള്ളിടത്തോളം ഭാഷാപദങ്ങൾതന്നെ ഉപയോഗിക്കണമെന്നുള്ള അഭി

പ്രായക്കാരനാണ് ശ്രീ: ആത്മാരാമൻ. ആശയം ആവിഷ്കരിക്കാൻ ഭാഷാപദങ്ങൾ പോരാതെവരുന്ന സന്ദർഭങ്ങളിൽ മാത്രമേ അദ്ദേഹം സംസ്കൃതപദങ്ങൾ ഉപയോഗിക്കാറുള്ളു ഗ്രന്ഥത്തിൽ ഏതു ഭാഗം നോക്കിയാലും മനസ്സിലാകും ഈ വസ്തുത "അറിയാവുന്നതു അറിയാനാഗ്രഹമുള്ളവരെ അറിയിക്കുന്നതു അറിവില്ലായ്മയാണെന്നു വരുന്നതല്ലല്ലോ". എന്നിങ്ങനെയും "കർമ്മം, ജ്ഞാനം, ഭക്തി എന്നീ പതിതപാവനിയായ ത്രിവേണി ദുഃഖസന്തപ്തമായ മാനവഹൃദയത്തിനു ഐതിഹാസികകാലത്തിനു മുമ്പുതന്നെ ശാന്തിസുധയെ പ്രദാനംചെയ്തിരുന്നു"; എന്നിങ്ങനെയും പോകുന്നു ആത്മാരാമന്റെ ഗദ്യശൈലി.

ആകപ്പാടെ നോക്കുമ്പോൾ ശ്രീ: ആത്മാരാമന്റെ 'ഭാരതീയ സംസ്കാരം' എന്ന ഈ ഉത്തമഗ്രന്ഥം ഭാഷയ്ക്കും സാഹിത്യത്തിനും ഒരു ഈടുററ നേട്ടംതന്നെയാണെന്നു സധൈര്യം പ്രസ്താവിക്കാം. ഗ്രന്ഥത്തിനും തൽകർത്താവിനും ഏററവും ഭാസുരമായ ഭാവിയെ ആശംസിച്ചുകൊള്ളുന്നു.

കാരാണ്മ,
25-2-1965.

ചെന്നിത്തല കൃഷ്ണയ്യർ
(ഒപ്പ്)

# അഭിപ്രായം

പരമ്പരാഗതമായ ഭാരതീയസംസ്കാരത്തെ വിവിധ വീക്ഷണങ്ങളിൽക്കൂടി നോക്കിക്കണ്ടും, വിശകലനംചെയ്തു് വിശദീകരിച്ചും, രചിക്കപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥം വിജ്ഞാനതല്പരർക്കു് വിലപ്പെട്ട സംഭാവനയാണു് എന്നു തീർത്തുപറയാം. ഗ്രന്ഥകർത്താവായ ശ്രീ ആത്മാരാമൻ (കമ്പനാൽ) സരളവും സരസവുമായ ഭാഷാശൈലിയാൽ തന്റെ ഉദ്ദേശ്യം സമർത്ഥമായി സാധിച്ചിരിക്കുന്നു. സംസ്കാരത്തിന്റെ ലക്ഷ്യമെന്തെന്നു് അദ്ദേഹം ചുരുങ്ങിയ വാക്കുകളിൽ പ്രതിപാദിക്കുന്നതു് നോക്കുക.

അസംസ്കൃതവും, അപക്വവുമായ ആഹാരങ്ങൾ ദോഷപൂർണ്ണങ്ങളും, അപഥ്യങ്ങളുമാണെന്നും, സംസ്കരിച്ചെടുത്ത ആഹാരം ഗുണപ്രദവും, പഥ്യവും ബലവർദ്ധകവുമാണെന്നും പറയേണ്ടതില്ലല്ലോ! സ്വർണ്ണം പരിശുദ്ധമാകുന്നതുതന്നെ അഗ്നിയിൽ സംസ്കരിച്ചിട്ടാണു്. സംസ്കാര രഹിതമായ ജീവിതം വാസ്തവത്തിൽ നിന്ദ്യവും നികൃഷ്ടവും മാത്രമല്ല; അതു് നീരസവും ഭാരസ്വരൂപവും കൂടിയത്രേ. സംസ്കാരംകൊണ്ടു് ശുദ്ധമാകുന്നതു് അകം-ഹൃദയ-മാണു്. ബാഹ്യശുദ്ധിക്കു് വെള്ളം എത്രമാത്രം ആവശ്യമാണോ അത്രയും ആഭ്യന്തര ശുദ്ധിക്കു് അനിവാര്യമാണു് സംസ്കാരം.

"മിതം ച സാരം ച വചോഹിവാഗ്മിതാ" എന്ന പ്രമാണം ശ്രീ ആത്മാരാമന്റെ ഭാഷാപ്രയോഗവിഷയത്തിൽ ഏററവും ഉപപന്നമായിക്കാണുന്നു.

"ഭാരതീയ സംസ്കാരത്തിൻെറ ജ്യേഷ്ഠസഹോദരിയായ" "ഗീതാരഹസ്യം" എന്ന കൃതി ഇതിനകംതന്നെ സഹൃദയ സമ്മിതി നേടിക്കഴിഞ്ഞിട്ടുണ്ട്. നല്ല വ്യുല്പന്നനും വിനീതനുമായ ശ്രീ ആത്മാരാമനിൽനിന്നും തുടർന്ന് അനേകം ഉൽകൃഷ്ടരചനകൾ ഉണ്ടായിക്കാണ്മാൻ ജിജ്ഞാസുക്കൾ ആഗ്രഹിക്കാതിരിക്കയില്ല.

ഈ വിശിഷ്ടകൃതിക്ക് പ്രചുരമായ പ്രചാരമുണ്ടാകട്ടെ എന്ന് ഹൃദയപൂർവ്വമാശംസിക്കുന്നു.

അമ്പലപ്പുഴ
എച്ച്. ഗണപതിശർമ്മാ
(ഒപ്പ്)

അമ്പലപ്പുഴ
20—4—1965.

# ഭാരതീയസംസ്കാരം



ഭാരതീയസംസ്കാരത്തെ സംബന്ധിച്ച് ഇന്നു വളരെയധികം സംസാരിക്കുന്നതുകേൾക്കാം. തൽസംബന്ധമായി എല്ലാവരും ബോധവാന്മാരാണെന്നാണ് ഭാവം. ഓരോരുത്തരും അവരവൎക്ക് തോന്നിയ അഭിപ്രായങ്ങളാണ് അടിച്ചുതള്ളിക്കുന്നതു്. സംസ്കാരം, സഭ്യത, ധർമ്മം, ആചാരം, വിചാരം, മതം—എന്നീ ശബ്ദങ്ങളെല്ലാം സമാനാർത്ഥകങ്ങളാണെന്നു പറയുന്ന പണ്ഡിതന്മാരുമുണ്ട്. എന്നാൽ ആവക അഭിപ്രായഗതികളെയൊന്നും ഖണ്ഡിക്കുകയോ, വിമർശിക്കുകയോ ചെയ്യാതെ, ഭാരതീയ സംസ്കാരത്തിന്റെ പരിശുദ്ധ സ്വരൂപത്തെ പററി അല്പം പ്രതിപാദിക്കാമെന്നാണു ഞാൻ വിചാരിക്കുന്നതു്. മഹത്തായ പ്രസ്തുത സംസ്കാരത്തെ സംബന്ധിച്ചും, അതിന്റെ ആദ്ധ്യാത്മിക വശങ്ങളെക്കുറിച്ചും എനിക്കുള്ള ജ്ഞാനം ഏററവും പരിമിതമാണെന്നു എനിക്കു നല്ലവണ്ണം അറിയാം. എന്നിരുന്നാലും അറിയാവുന്നതു്, അറിയാനാഗ്രഹമുള്ളവരെ അറിയിക്കുന്നതു അറിവില്ലായ്മയാണെന്നു വരുന്നതല്ലല്ലൊ.

## സംസ്കാരത്തിന്റെ സ്വരൂപം

സാമുദായിക ജീവിതത്തിൽ ഉടനീളം വ്യാപിച്ചിരിക്കുന്ന പരമ്പരാഗതമായ ആചാരവിചാരങ്ങളുടെയും ജീവിതരീതികളുടെയും സുസംസ്കൃത സ്വരൂപത്തെയാണ് സംസ്കാരം എന്നു പറയുന്നതു്. ശ്രീ. രാജഗോപാലാചാരിയുടെ ഭാഷയിൽ, "ഏതെങ്കിലും ജാതിയിലെയൊ അഥവാ ഏതെങ്കിലും രാഷ്ട്രത്തിലെയൊ ശിഷ്ടപുരുഷന്മാരിൽ കണ്ടുവരുന്ന; വിചാരം, വാക്ക്, പ്രവൃത്തി—എന്നിവയുടെ സമഞ്ജസസ്വരൂപമത്രെ സംസ്കാരം"

1. നിരന്തരം പുരോഗമിച്ചുകൊണ്ടിരിക്കുന്ന മാനവജീവിതം, പ്രകൃതിയുടെ പ്രേരണകൊണ്ടും, സമുദായത്തിന്റെ സംസർഗ്ഗജനിതമായ പ്രഭാവം കൊണ്ടും, അതിന്റെ പരമ്പരാഗതമായ സംസ്കാരവിശേഷം കൊണ്ടും പ്രഭാവാന്വിതവും സംസ്കൃതവുമായിത്തീരുന്നു. അവയുടെയെല്ലാം ഒരു സാമൂഹ്യ—സമഷ്ടി—സ്വരൂപത്തെയാണ് നാം സംസ്കാരമെന്നു പറയുന്നതു്. യുഗയുഗങ്ങളായി, മനുഷ്യന്റെ അനവരതങ്ങളായ ആചാരവിചാരങ്ങളെല്ലാംതന്നെ, ചിലപ്പോൾ പ്രകൃതിയുടെ പ്രഭാവത്താൽ പ്രഭാവിതങ്ങളും, ചിലപ്പോൾ ആന്തരികപ്രേരണയാൽ പ്രേരിതങ്ങളും, ചിലപ്പോൾ നാനാജാതിമതസ്ഥരുമായുള്ള പരസ്പര സമ്പർക്കത്താൽ സമ്പന്നങ്ങളുമത്രെ. ഈ വക സമഷ്ടിഗതസമാനാനുഭവങ്ങളിൽനിന്നാണ് സംസ്കാരത്തിന്റെ ആവിർഭാവം

2. യാതൊരു രാഷ്ട്രത്തിന്റെയും സംസ്ക്കാരം ഉണ്ടാക്കപ്പെടുന്നതല്ല; അതു സ്വയം ഉണ്ടാകുന്ന ഒന്നാണ്.

3. സംസ്ക്കാരമാണ് രാഷ്ട്രത്തെസൃഷ്ടിക്കുന്നതു്. ഏതു രാഷ്ട്രത്തിന്റെയും നിർമ്മാണം ഒരു സംസ്ക്കാരത്തെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ളതാണ്. പ്രസ്തുത സംസ്ക്കാരം നശിക്കുന്നതായാൽ, ആ രാഷ്ട്രവും നശിച്ചുപോകുന്നതാണ്. അതായതു് രാഷ്ട്രത്തിന്റെ നിലനില്പ് സംസ്ക്കാരത്തിന്റെ സംരക്ഷണത്തിലാണെന്നു ചുരുക്കം.

4. സംസ്ക്കാരം ഏതാണ്ട് അപരിവർത്തനശീലമാണെന്നുതന്നെ പറയാം. ഇതുകൊണ്ട് അതിനൊരിക്കലും പരിവർത്തനമുണ്ടാകുന്നില്ലെന്നു അർത്ഥമാക്കരുതു്. തീർച്ചയായും അതിനും മാററം സംഭവിക്കുന്നുണ്ട്; പക്ഷെ, ആ പരിവർത്തനം പെട്ടെന്നുള്ളതല്ല, വളരെ സാവകാശത്തിലുള്ളതാണെന്നുമാത്രം. ഉദാഹരണത്തിനു, യൂറോപ്പ് ഇന്നും ആ പഴയ യൂറോപ്പു തന്നെ. എന്നാൽ, 600 കൊല്ലങ്ങൾക്കുമുമ്പും ഇന്നത്തേതുമായ അവിടത്തെ സംസ്കാരത്തിൽ അജഗജാന്തരമുണ്ട്.

5 സംസ്കാരം ഒരു സമുദായ വിശേഷത്തിന്റെ മാനസിക സൃഷ്ടിയാണ് (Mental attitued.) അതു പ്രസ്തുത സമുദായത്തിന്റെ ജീവിതത്തിൽ സകലതുറകളിലും വ്യവസ്ഥതരൂപത്തിൽ പ്രത്യക്ഷപ്പെടുന്നുമുണ്ട്. ഈ മാനസികസൃഷ്ടി, ആ സമുദായവിശേഷത്തിന്റെ പ്രാ

ചീനവും, അർവ്വാചീനവുമായ അനുഭൂതികളുടെ സംസ്കാരങ്ങൾക്കനുരൂപമായിരിക്കയും ചെയ്യും.

6. സംസ്ക്കാരത്തിൻെറ മൂലാധാരം ഭാഷയാണ്. അതുകൊണ്ടാണ്, വിജേതാക്കൾ തങ്ങളുടെ സംസ്ക്കാരത്തെ പ്രചരിപ്പിക്കുന്നതിനുവേണ്ടി വിജിത രാഷ്ട്രത്തിലെ ഭാഷയെ വികൃതമാക്കി തൽസ്ഥാനത്തു തങ്ങളുടെ ഭാഷയെ പ്രതിഷ്ഠിക്കയും, തദ്വാരാ അവരുടെ സംസ്ക്കാരത്തെ വിജിത രാഷ്ട്രത്തിൻെറ മേൽ അടിച്ചേല്പിച്ചു അവിടത്തെ നിലവിലുള്ള സംസ്കാരത്തെ ധ്വംസിക്കയും ചെയ്യുന്നതു്.

7. വിശ്വാസത്തിൽ അധിഷ്ഠിതമായ ഒരു വസ്തുവല്ല സംസ്കാരം. വിശ്വസിക്കുന്നതുകൊണ്ടോ, വിശ്വസിക്കാത്തതുകൊണ്ടോ മതംപോലെമാറുന്നതോ, മാററാവുന്നതോ അല്ല അതു്. വിശ്വാസത്തിൻെറ പേരിൽ മതം മാറിയെന്നു വച്ചു സംസ്ക്കാരം മാറണമെന്നില്ല; മാറുകയുമില്ല.

## ഭാരതീയ സംസ്ക്കാരം

സംസ്ക്കാരത്തെ സംബന്ധിച്ചുള്ള സാർവ്വലൗകികസിദ്ധാന്തങ്ങളാണ് മുകളിൽ പറഞ്ഞിരിക്കുന്നവ. പ്രസ്തുത സിദ്ധാന്തങ്ങളുടെ പശ്ചാത്തലത്തിൽ നിന്നുകൊണ്ടു് നമുക്കിനി ഭാരതീയ സംസ്ക്കാരത്തിൻെറ സ്വരൂപത്തെ പററി ചിന്തിക്കാം. ഏതുദേശത്തിൻെറയും സംസ്ക്കാരം സൃഷ്ടിക്കപ്പെടുന്നതല്ല. സ്വയം ഉണ്ടാകുന്നതാണെന്നു മുൻപ് പറഞ്ഞുവല്ലോ. നമ്മുടെ ഭാരതദേശത്തിനും അതിൻേറതായ ഒരു സംസ്ക്കാരമുണ്ടു്.

ആറു ലോകം മുഴുവനും അറിയാവുന്നതാണ്. ഓരോ രോകാലഘട്ടങ്ങളിൽ അനേകം വിദേശികളുടെ ആക്രമണത്തിനു ഭാരതം വിധേയമായിട്ടുണ്ടു; വിജയികളായ അവരുടെ ഭരണത്തിൻ കീഴിൽ വൎത്തിച്ചിട്ടുമുണ്ട്. വിജയികളായ അവർ അവരുടെ സംസ്കാരനദികളെ ഭാരതഭൂമിയിൽ സൎവ്വത്രപ്രവഹിപ്പിച്ചുവെങ്കിലും, അവയെല്ലാം ഭാരതീയ സംസ്കാരസാഗരത്തിൽ ചേൎന്നു ലയിച്ചുപോയതേയുള്ളു. അവരെല്ലാംതന്നെ സ്വന്തം സ്വതന്ത്ര ആസ്തിത്വത്തെയുപേക്ഷിച്ചു ഭാരതീയതത്വത്തെ അവലംബിക്കയും, അനുകരിക്കയും ചെയ്തു, ലോകത്തിൽ ഇന്നു നിലവിലുള്ള സംസ്ക്കാരങ്ങളിൽ വെച്ചു ഏററവും പ്രാചീനത അർഹിക്കുന്നതു ഭാരതീയ സംസ്ക്കാരമാകുന്നു. മാനവസമുദായത്തിൻെറ ചരിത്രത്തിൽ അസംഖ്യം ആപൽസന്ധികളും, പരിവൎത്തനഘട്ടങ്ങളും ഉണ്ടായിട്ടുണ്ട്. ആ വക പരിവൎത്തന ദശകളിൽപ്പെട്ടു പല പല സംസ്ക്കാരങ്ങളും നാമാവശേഷമാകുകയും തൽസ്ഥാനത്തു പുതിയ പുതിയ സംസ്കാരങ്ങൾ ഉദയം ചെയ്യുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഭാരതീയ സംസ്കാരം അവിഛിന്നരൂപത്തിൽ ആദികാലം മുതല്ക്കേ അവിരതം പ്രവഹിച്ചുകൊണ്ടിരിക്കയാണ്; ആചന്ദ്രതാരം അതു അങ്ങിനെതന്നെ പ്രവഹിക്കയും ചെയ്യും. അതിവിശാലമായഒരുമാനവസമുദായത്തെ പ്രതിനിധാനംചെയ്തുകൊണ്ടും, അതിനെ ഉത്തരോത്തരം വികസിപ്പിച്ചു കൊണ്ടും നമ്മുടെ സംസ്കാരനദി നിർബ്ബാധാഒഴികി കൊണ്ടിരിക്കുന്നു. പ്രസ്തുത ഭാരതീയ സംസ്കാരത്തിൻെറതന്നെ മറെറാരു പേരാണ് ഹൈന്ദവ സംസ്കാരമെന്നതു.

ഭാരതീയ സംസ്കാരമാകുന്ന വീരാളിപട്ടിന്റെ ഊടു് പാകിയിരിക്കുന്ന ഇഴകൾ പഴയ ആര്യസംസ്കാരത്തിന്റെ അഥവാ ഹൈന്ദവ സംസ്കാരത്തിന്റെ ഇഴകൾ തന്നെയാണു്. പാവിനുള്ള നൂലുകൾ പുറമേ നിന്നും മററും വന്നിട്ടുള്ളവയാണെങ്കിലും, അവയെല്ലാം ഊടിനെ ആശ്രയിച്ചാണിരിക്കുന്നതു്. ഗംഗയിൽ അനേകം വലുതും ചെറുതുമായ നദികൾ വന്നുചേരുന്നുണ്ടു്. അവയെല്ലാം ചേർന്നുള്ള ആ പ്രവാഹത്തെ ഗംഗയെന്നുതന്നെയാണു് പറയുന്നതു്. അതുകൊണ്ടു് ഭാരതീയസംസ്കാരത്തെ ഹൈന്ദവസംസ്കാരമെന്നും പറയാവുന്നതാണു്. ഭാരതീയദർശനമെന്നു കേൾക്കുമ്പോൾ വൈദിക ബൌദ്ധജൈനഹൈന്ദവദർശനങ്ങളുടെ പ്രതീതിയാണു നമുക്കുണ്ടാവുക. അതുപോലെതന്നെ, ഭാരതീയസംസ്കാരമെന്നു പറയുമ്പോൾ, അതിൽ വൈദികബൌദ്ധജൈനഹൈന്ദവ സിദ്ധാന്തങ്ങളാണു് പ്രതിദ്ധ്വനിക്കുന്നതു്. വാസ്തവത്തിൽ ഭാരതീയസംസ്കാരവും ഹൈന്ദവസംസ്കാരവും സമാനാർത്ഥസൂചകങ്ങളാണു്. ഇതു സംബന്ധിച്ചു ഒരു വാദവിവാദത്തിന്റെ ആവശ്യമേ ഇല്ല.

## ഭാരതീയസംസ്കാരത്തിന്റെ അടിസ്ഥാന തത്വങ്ങൾ

ഭാരതീയസംസ്കാരത്തെ ഇതരസംസ്കാരങ്ങളിൽനിന്നു വേർതിരിക്കുന്ന, അതിന്റെമൗലിക തത്വങ്ങൾഏതെല്ലാം? അന്യസംസ്കാരങ്ങളെ അപേക്ഷിച്ചു അതിനുള്ള സവിശേഷത എന്തു്? ഈ വക കാര്യങ്ങളെക്കുറിച്ചു നമുക്കിനി ചിന്തിക്കാം.

## 1. ആദ്ധ്യാത്മികത

ഭാരതീയസംസ്കാരത്തിൻെറ സർവ്വപ്രഥമവും പ്രധാനവുമായ വിശേഷത അതിന്റെ ആദ്ധ്യാത്മികതയാണ്. നമ്മുടെ സാമൂഹ്യദൃഷ്ടിതന്നെ ആദ്ധ്യാത്മികതയിലേക്കാണ്. ജീവിതത്തിൻെറ സകല പ്രശ്നങ്ങളെയും നാം ആദ്ധ്യാത്മികത്വമാകുന്ന ഉരകല്ലിൽ ഉരച്ചുനോക്കുന്നു. ആദ്ധ്യാത്മികമായ കളർകൊടുക്കാത്ത ചിത്രങ്ങളോ, പദാർത്ഥങ്ങളോ, പ്രസംഗങ്ങളോ യാതൊന്നുംതന്നെ നമുക്കു രുചിക്കുന്നതല്ല. ഭൗതികത്വത്തിന്റെ നേരെ ഭാരതീയർക്കു അത്ര ഇഷ്ടം തോന്നുന്നില്ല. ഈ ആദ്ധ്യാത്മിക ചിന്താഗതിയിൽനിന്നാണ് അദ്വൈതത്തിൻെറ ആവിർഭാവം. ഭാരതത്തിൽ മററസംഖ്യം സിദ്ധാന്തങ്ങളുണ്ടെങ്കിലും, അവയ്ക്കെല്ലാം ജീവൻ കൊടുക്കുന്നതു് അദ്വൈത ഭാവനയാണ്. ജീവാത്മാവും പരമാത്മാവും ഒന്നാണ്. സർവ്വവും ബ്രഹ്മംതന്നെയാകുന്നു. ഈ പ്രപഞ്ചം മുഴുവനും ഒരേ ഒരു ഈശ്വരനിൽനിന്നുണ്ടായതാണ്. ആ ഭഗവാനിൽ തന്നെയാണ് അഖിലാണ്ഡകോടിബ്രഹ്മാണ്ഡവും സ്ഥിതിചെയ്യുന്നതു്. ഇതു അദ്ദേഹത്തിൽതന്നെ വിലയം പ്രാപിക്കയും ചെയ്യുന്നു. ഇതുസംബന്ധിച്ചു തൈത്തരീയോപനിഷത്തിൽ പറഞ്ഞിരിക്കുന്നതു ഇങ്ങിനെയാണ്:—

"യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന
ജാതാനി ജീവന്തി, യൽ പ്രയന്ത്യഭിസംവിശന്തി,–
തദ് ബ്രഹ്മം".

പരമേശ്വരനിൽനിന്നാണ് സകലജീവരാശികളും ഉണ്ടായതെന്നും, ചരാചരാത്മകമായ ഈ പ്രപഞ്ചം മുഴുവൻ അദ്ദേഹത്താൽ വ്യാപ്തമാണെന്നും ഗീതയിലും പറയുന്നുണ്ട്:—

"യതഃ പ്രവൃത്തിർഭൂതാനാം
യേന സർവ്വമിദം തതം
സ്വകർമ്മണാ തമഭ്യർച്ച്യ
സിദ്ധിം വിന്ദതി മാനവഃ"

എന്നാൽ ഭാരതീയ സംസ്ക്കാരത്തിന്റെ ഈ ആദ്ധ്യാത്മിക പ്രഭാവംകൊണ്ട് ഭാരതീയർ അർത്ഥകാമാദികളിൽ വിമുഖരായിരുന്നു എന്നു ധരിക്കരുത്. അവർ ലൌകികവും പാരലൌകികവുമായ ഉന്നതി ആർജ്ജിച്ചിരുന്നു. ലൌകികകാര്യങ്ങളും അവർ നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. ഇവിടത്തെ രാജാക്കന്മാർ ദിഗ്വിജയം ചെയ്യുകയെന്നതു ഒരഭിമാനമായി വിചാരിച്ചിരുന്നു. അവരുടെ ആഗ്രഹവും ആദർശവും സകല രാജാക്കന്മാരേയും ജയിച്ചു ചക്രവർത്തിയാകണമെന്നതായിരുന്നു. ഭാരതത്തിൽ മാത്രമല്ല, വിദൂരദേശങ്ങളിലും അവർ അവരുടെ വിജയപതാക പാറിച്ചിരുന്നു. അന്താരാഷ്ട്രീയ വ്യാപാരമണ്ഡലങ്ങളിലും ഭാരതം ഒട്ടുംതന്നെ പിന്നിലായിരുന്നില്ല. ചുരുക്കി പറഞ്ഞാൽ ഭാരതീയസംസ്കാരത്തിൽ ഐഹികോന്നമനത്തിന്നും വേണ്ടത്ര സ്ഥാനമുണ്ടായിരുന്നെന്നു സാരം. എന്നാൽ, ആവക ഐഹികോന്നതിയുടെ ആധാരം ആദ്ധ്യാത്മികത ആയിരുന്നു. അതിന്നുള്ള കാരണം ആദ്ധ്യാത്മിക

ഭാവനയുടെ അഭാവത്തിൽ സാമുദായികജീവിതം നിർബ്ബാധം സമാധാനപൂർവ്വം തുടരാൻ അസാദ്ധ്യമാണെന്നുള്ളതു തന്നെ. പ്രസ്തുത അദ്വൈതാത്മകമായ അദ്ധ്യാത്മസംസ്കാരത്തിന്റെ പ്രഭാവം മൂലം മഹത്വപൂർണ്ണങ്ങളായ ചില ഗുണങ്ങൾ നമുക്കു സിദ്ധിച്ചിട്ടുണ്ട്. അവയിലൊന്നു നമ്മുടെ മതസഹിഷ്ണുത തന്നെ. മറെറാരുത്തന്റെ ദേവാലയത്തെ തട്ടിനിരത്താൻ ഒരു ഹിന്ദുവിന്റെ കയ്യ് ഒരിക്കലും പൊങ്ങുന്നതല്ല. ഇതരമതാവലംബികളോട് ഹിന്ദുക്കൾ പ്രകടിപ്പിച്ചിട്ടുള്ള സഹകരണമനോഭാവവും, ഔദാര്യവും വേറെ ഏതു സംസ്കാരത്തിലാണ് കാണാൻ കഴിയുക? മറെറാരു ഗുണം നമ്മുടെ അഹിംസയും, ഭൂതദയയുമാണ്. രാഗദ്വേഷാദിദോഷങ്ങൾക്കടിമപ്പെട്ടു സ്വാത്ഥസിദ്ധിക്കുവേണ്ടി ഹിന്ദുക്കളും പല അനീതികളും, അക്രമങ്ങളും, നീചകർമ്മങ്ങളും, പ്രവൎത്തിക്കുന്നുണ്ട്. പക്ഷെ അവയെല്ലാം സാമാന്യേന സ്വരക്ഷണാത്മകമാണ് (Defensive), ആക്രമണാത്മക(Offensive)മല്ല. കായബലം ഉണ്ടെങ്കിലും കാരണം കൂടാതെ കേവലം തന്റെ കാര്യസാദ്ധ്യത്തിനുവേണ്ടി അവൻ ആരേയും ദ്രോഹിക്കുന്നില്ല. കാരണം, സർവ്വ ജീവജാലങ്ങളും, തന്നെപ്പോലെതന്നെയാണെന്നു (ആത്മവൽ സൎവ്വഭൂതാനി) അവൻ ചിന്തിക്കുന്നു. ആ നിലയ്ക്കു ആര് ആരെ ദ്രോഹിക്കുന്നു, ആര് ആരെ സഹായിക്കുന്നു? അതുകൊണ്ട് സകല ജീവികളിലും ദയാഭാവമാണ് അവനധികം ഇഷ്ടപ്പെടുന്നതു്. പിന്നെയൊന്ന് മായാവാദമാണ്. നിരക്ഷരകുക്ഷിയായ ഒരു ഗ്രാമീണൻപോലും വിചാരിക്കുന്നതു്, പ്രപഞ്ചം

മായയാണ്, മിഥ്യയാണ്, എന്നാത്രെ. ഈ മായാവലയം ഭേദിക്കാനാണ് അവൻെറയും ആഗ്രഹം. ജീവിതത്തിൻെറ പരമ ലക്ഷ്യം ഭോഗമല്ല; ത്യാഗമാണ് എന്നുള്ള പരമാൎത്ഥം ഹിന്ദുക്കൾ ഒരിക്കലും വിസ്മരിച്ചിട്ടില്ല. അവൻ ഭോഗിയെക്കാൾ ആദരിക്കുന്നതു ത്യാഗിയെയാണ്. താൻ സൎവ്വസംഗപരിത്യാഗിയാകാൻ സന്നദ്ധനല്ലെങ്കിലും, വിരക്തനല്ലെങ്കിലും, വൈരാഗ്യത്തെ അവൻ വിലമതിക്കുന്നുണ്ട്. അവൻെറ ദൃഷ്ടിയിൽ സന്യാസിമാർ സമ്പൂജ്യരാണ്. ഈവക സംസ്ക്കാര വിശേഷങ്ങൾകൊണ്ടാണ്, ഹൈന്ദവജീവിതത്തിൽ തപസ്സിനു സൎവ്വശ്രേഷ്ഠമായ സ്ഥാനം സിദ്ധിച്ചതു്. ഇതിൻെറ പരിണാമങ്ങളാണ്, വ്രതോപാസനാദികളെല്ലാം.

## 2. കൎമ്മവും പുനർജ്ജന്മവും.

കൎമ്മത്തിലും, പുനർജ്ജന്മത്തിലും അചഞ്ചലമായ വിശ്വാസം ഹൈന്ദവ സംസ്കാരത്തിൻെറ മറെറാരു സവിശേഷതയാണ്. ഈശ്വരനെ സൎവ്വാരാദ്ധ്യനായി കരുതുകയും, യോഗക്ഷേമത്തിനുവേണ്ടി മററനേകം ദേവീദേവന്മാരെ പൂജിക്കയും ചെയ്യുന്നുണ്ടെങ്കിലും തന്റെ ജീവിതത്തിലുണ്ടാകുന്ന സുഖദുഃഖങ്ങൾക്ക് പരിപൂർണ്ണ ഉത്തരവാദി താൻതന്നെയാണെന്നാണ് ഒരു ഹിന്ദുവിൻെറ വിശ്വാസം. പ്രസ്തുത വിശ്വാസത്തിൻെറ ദാർഢ്യത്തിൽനിന്നു അവനിൽ ഒരു അപൂൎവ്വശക്തി ഉദയം ചെയ്യുന്നു. തന്നിമിത്തം അവൻ ഏതൊരു വിപൽസന്ധിയിൽ അകപ്പെട്ടാലും അശേഷം അന്ധാളിക്കുന്നില്ല.

മരണവും അവനെ സംബന്ധിച്ചിടത്തോളം നിസ്സാരമാണ്. അതുകൊണ്ട് എന്തെല്ലാം വിഷമതകൾ നേരിട്ടാലും അവയെല്ലാം സഹിച്ചുകൊണ്ടു ജീവിക്കുന്നതിനുള്ള സഹനശക്തിയും സാമത്ഥ്യവും അവനു സിദ്ധിക്കുന്നു.

കമ്മഫലം അനുഭവിച്ചേ തീരൂ; കമ്മത്തിന്റെ ഫലമാണ് നാമോരോരുത്തരും അനുഭവിച്ചുകൊണ്ടിരിക്കുന്നത് എന്നു പരിപൂണ്ണമായി വിശ്വസിക്കുന്നവനാണ് ഹിന്ദു. മറെറാരു ഭാഷയിൽ പറഞ്ഞാൽ, അവൻ സ്വയം തന്റെ ഭവിഷ്യത്തിന്റെ നിമ്മാതാവാണെന്ന് അവനു നല്ലവണ്ണമറിയാം.

"അവശ്യമേവലഭതേ
ഫലം പാപസ്യകമ്മണഃ
യതഃ പയ്യാഗതേ കാലേ
കത്താ നാസ്ത്യത്ര സംശയഃ
ശുഭ കൃച്ഛുഭമാപ്നോതി
പാപകൃൽപാപമശ്നുതേ"

എന്നു വാത്മീകിരാമായണത്തിൽ പറയുന്നുണ്ട്. കർമ്മത്തിന്റെ ഫലം തീർച്ചയായും അനുഭവിക്കേണ്ടിവരും. കർമ്മത്തെ അനുസരിച്ചാണ് ജന്മാന്തരപ്രാപ്തിയുണ്ടാകുന്നത്. മുക്തി സിദ്ധിക്കുന്നതുവരെ ഈ ജനനമരണചക്രം തിരിഞ്ഞുകൊണ്ടേയിരിക്കും. സല്ക്കർമ്മങ്ങളുടെ ഫലമായി ശുഭയോനിയും ദുഷ്കമ്മങ്ങളുടെ ഫലമായി അശുഭയോനിയും പ്രാപ്തമാകുന്നുവെന്നു ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നതു നോക്കുക:-

"രമണീയ ചരണഃ രമണീയാം യോനീം ആപദ്യേരൻ
കപൂയ ചരണാഃ കപൂയാംയോനീം ആപദ്യേരൻ".

## 3. പരലോകവാദം

പുനർജ്ജന്മസിദ്ധാന്തത്തോട് ഏററവും ബന്ധപ്പെട്ട പരലോകവാദവും ഹൈന്ദവസംസ്കാരത്തിൻെറ ഒരു പ്രത്യേകതയാണ്. പരലോകത്തിലും ഹിന്ദുക്കൾ വിശ്വസിക്കുന്നവരത്രെ. ഇവിടെ അനുഷ്ഠിക്കുന്നതായ കർമ്മത്തിൻെറ ഫലം തല്ക്കാലത്താവിനുതന്നെ പരലോകത്തിൽ ലഭിക്കുന്നതാണ്, എന്ന വിശ്വാസംകൊണ്ടു ഹിന്ദുക്കൾ നിന്ദ്യവും നീചവുമായ കമ്മങ്ങളിൽനിന്നു പിന്മാറുന്നു. അങ്ങനെയുള്ള അധമഃപ്രവൃത്തികൾ കൊണ്ടു് ഈ ലോകത്തിൽ ഉന്നതിയുണ്ടാകുന്നുണ്ടെങ്കിലും അങ്ങനെ ചെയ്യുന്നതു ശരിയല്ല, അതു യഥാർത്ഥത്തിലുള്ള ഉന്നതിയേയല്ല, എന്നാണ് അവർ കരുതുന്നതു്. ലൌകികവും പാരലൌകികവുമായ ഉന്നതിയാണ് യഥാർത്ഥ ഉന്നതി. അതുകൊണ്ടാണ് ഹിന്ദുക്കൾ തങ്ങളുടെ ജീവിതത്തിൽ സാധനയ്ക്കു് സാദ്ധ്യത്തെക്കാൾ കൂടുതൽ ശ്രേഷ്ഠ്യം കല്പിച്ചിരിക്കുന്നതു്. ഹൈന്ദവധർമ്മത്തെ സംബന്ധിച്ചു കണാദന്റെ അഭിപ്രായം "യതോഽഭ്യുദയനിഃ ശ്രേയസ സിദ്ധിഃ സ ധമ്മഃ" എന്നാണ്. യാതൊന്നുകൊണ്ടു് ഈ ലോകത്തിലും, പരലോകത്തിലും ഉന്നതിയുണ്ടാകുമോ അതുതന്നെയാണ് "ധമ്മം" എന്നു താല്പര്യം.

## 4. അവതാരവാദം

ഭാരതീയ സംസ്കാരത്തിൻെറ നാലാമത്തെ വിശേഷതയാണ് അവതാരവാദം. ജഗന്നിയന്താവായ പരമേശ്വരൻ തന്നെയാണ് നമ്മുടെ സംരക്ഷകനെന്നു്

ഓരോ ഹിന്ദുവും പൂർണ്ണമായി വിശ്വസിക്കുന്നു. ധർമ്മം ക്ഷയിക്കുകയും, അധർമ്മം വർദ്ധിക്കുകയും ചെയ്യുമ്പോഴെല്ലാം, ദുഷ്ടജനനിഗ്രഹത്തിനും ശിഷ്ടജനപരിപാലനത്തിനുമായി ഭഗവാൻസ്വയം ഈ ഭൂമണ്ഡലത്തിൽ അവതരിച്ചു മനുഷ്യനു മാർഗ്ഗദർശനം ചെയ്യുന്നുവെന്നാണു് ശാസ്ത്രസിദ്ധാന്തം. ഭാരതീയ സാഹിത്യഗ്രന്ഥങ്ങളെല്ലാം പ്രസ്തുത അവതാരസിദ്ധാന്തത്താൽഓതപ്രോതങ്ങളത്രെ. ഗീതയിൽ ഭഗവാൻ അർജ്ജുനനോടു പറയുന്നതിങ്ങിനെയാണു്:—

"യദാ യദാ ഹി ധർമ്മസ്യ !
ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ
തദാഽത്മാനം സൃജാമ്യഹം.

രാക്ഷസരാജാവായ രാവണൻെറ ഉപദ്രവംമൂലം പൊറുതിമുട്ടിയ ദേവന്മാർ മഹാവിഷ്ണുവിനെസമീപിച്ചു സങ്കടമുണർത്തിയപ്പോൾ, അദ്ദേഹം ദശരഥൻെറ പുത്രനായി അവതരിച്ചു അവരുടെ സങ്കടത്തിനു പരിഹാരമുണ്ടാക്കുന്നതാണെന്നു് അവരെ സമാധാനിപ്പിച്ചു. പ്രസ്തുത സന്ദർഭത്തെ വാത്മീകി പ്രതിപാദിച്ചിരിക്കുന്നതിങ്ങനെയാണു്:—

"ഹത്വാക്രൂരം ദുരാധർഷം
ദേവർഷീണാം ഭയാവഹം
ദശവർഷ സഹസ്രാണി
ദശവർഷ ശതാനിച
വൽസ്യാമി മാനുഷേ ലോകേ
പാലയൻ പൃഥിവീമിമാം" (ബാലകാണ്ഡം) 5-29-30

ശ്രീരാമനേയും, ശ്രീകൃഷ്ണനേയും വളരെ ശ്രദ്ധാഭക്തിയോടുകൂടി നാം ഉപാസിക്കുന്നതിന്റെ കാരണം, ഭഗവദവതാരസിദ്ധാന്തത്തിൽ നമുക്കുള്ള ദൃഢവിശ്വാസമാണ്. ശ്രീരാമകൃഷ്ണന്മാരുടെ അവതാര കഥകളെ ആസ്വദമാക്കി വാത്മീകി, വേദവ്യാസൻ മുതലായ മഹർഷീശ്വരന്മാർ മാനവ ജീവിതത്തിന്റെ മഹനീയാദർശങ്ങൾ നമുക്കു കാട്ടിതന്നിട്ടുണ്ട്. മനുഷ്യന്റെ അഥവാ മാനവജീവിതത്തിന്റെക്രമപ്രവൃദ്ധമായ പുരോഗതിക്ക് അനുപേക്ഷണീയങ്ങളായ ആദർശങ്ങളാണ് അവയെല്ലാം. ലോകത്തിൽ അസംഭവമെന്നൊന്നില്ല; പുരുഷാർത്ഥംകൊണ്ട് സാധിക്കാത്തതായാതൊന്നുംതന്നെയില്ല; മനുഷ്യനിൽ അപരിമിതവും, അപ്രതിഹതവുമായ ഒരു ശക്തിവിശേഷം സ്ഥിതിചെയ്യുന്നുണ്ട്. അതിനെ സദുപയോഗപ്പെടുത്തി വേണ്ടവിധം വിനിയോഗിക്കുന്നതായാൽ, അവനു പ്രാപിക്കാൻ വയ്യാത്ത യാതൊരു പദവിയുമില്ല; എന്ന സന്ദേശമാണ് അവതാര വാദത്തിൽ നിന്നും പ്രതിദ്ധ്വനിക്കുന്നതു്.

## 5. വർണ്ണാശ്രമവ്യവസ്ഥ

സുവ്യവസ്ഥിതമായ ഹൈന്ദവ സമുദായത്തെ താങ്ങിനിർത്തിയിട്ടുള്ള സ്തംഭങ്ങളാണ് വർണ്ണാശ്രമ വ്യവസ്ഥകൾ. ഹൈന്ദവ സംസ്കാരം സുശക്തവും, സുസംഘടിതവും, സുവ്യവസ്ഥിതവുമായ ഒരു ജനസമുദായത്തിൽ വിശ്വസിക്കുന്ന ഒന്നാണ്. വർണ്ണവ്യവസ്ഥയും, ആശ്രമവ്യവസ്ഥയും കൊണ്ടുദ്ദേശിക്കപ്പെട്ടിട്ടുള്ളതു്, മനുഷ്യരാശിയുടെ ഐഹികവും, പാരത്രികവുമായ കൃത്യനിർവ്വ

ഷങ്ങളുടെ സുലഭവും, സുന്ദരവുമായ പൂർത്തീകരണമാണു്.

വൈയ്യക്തികജീവിതത്തെ സുന്ദരവും, സുദ്ദഢവുമാക്കിത്തീർക്കുന്നതിനുള്ള കരുപ്പിടിക്കലാണ് ആശ്രമവ്യവസ്ഥയുടെ ലക്ഷ്യം. ഹിന്ദുവിൻെറ ദൃഷ്ടിയിൽ ജീവിതത്തിൻെറ ലക്ഷ്യം ഭോഗമല്ല; ത്യാഗമാണു്. സംഗ്രഹമല്ല; പരോപകാരമാണ് അവൻെറ ജീവിതം ധമ്മമയമാണു്. അതിനാൽ ബ്രഹ്മചര്യാശ്രമത്തിൻെറ പരിശുദ്ധഅങ്കണത്തിലാണു് അവൻെറധാർമ്മികശിക്ഷണവും പവിത്രജീവിതരീതിയും ആരംഭിക്കേണ്ടതു്. അവിടത്തെ സംയമനത്തോടുകൂടിയ ലളിത ജീവിതവും, കൃത്യനിഷ്ഠയും, അച്ചടക്കബോധവും കൊണ്ടു് അവൻ ഒരു മഹാനായിത്തീരുന്നു. അനന്തരമുള്ള ഗൃഹസ്ഥാശ്രമജീവിതത്തിലും, ത്യാഗസമ്പന്നമായ ഭോഗസുഖത്തെയാണു് അവനനുഭവിക്കുന്നതു്. പിന്നീടുള്ള വാനപ്രസ്ഥ സന്യാസാശ്രമങ്ങളിലാണ് യഥാത്ഥമായ ധാർമ്മികജീവിതം ആരംഭിക്കുന്നതു്. ഇങ്ങിനെ ഗൃഹസ്ഥാശ്രമത്തിൻെറ അടിസ്ഥാനം ബ്രഹ്മചര്യമാണെങ്കിൽ, അതിൻെറ ലക്ഷ്യം വാനപ്രസ്ഥവുംസന്യാസവുമത്രെ. ഗൃഹസ്ഥനായ ഒരു ഹിന്ദു സന്താനത്തെ ഇച്ഛിക്കുന്നതു, ഗൃഹസ്ഥാശ്രമഭാരത്തെ അവനിൽ നിക്ഷേപിച്ചിട്ടു, അതിലും ശ്രേഷ്ഠമായ ധാർമ്മികമാർഗ്ഗത്തിലേക്കു് പ്രവേശിക്കണമെന്നുള്ള ഉദ്ദേശം കൊണ്ടാണു്. പ്രസ്തുത നാലാശ്രമങ്ങളും ഉത്തരോത്തരം ത്യാഗത്തിൻെറ ഉത്തുംഗശൃംഗത്തിലേക്കു നയിക്കുന്നതിനുള്ള സോപാനങ്ങളാകുന്നു.

ഹിന്ദുവിന്റെ സാമുദായികജീവിതത്തെ സുനിയന്ത്രിതവും, സുപരിചാലിതവുമാക്കുന്നതിനു വേണ്ടിയുള്ളതാണ് വർണ്ണവ്യവസ്ഥ. ജീവിതസമരത്തിൽ പ്രതിസ്പർദ്ധയുണ്ടാകരുതെന്നുള്ളതാണ് വർണ്ണവ്യവസ്ഥയുടെ ആന്തരോദ്ദേശ്യം. അവനവന്റെ വർണ്ണവ്യവസ്ഥക്കനുയോജ്യമായ ഉപജീവനമാർഗ്ഗത്തെ അവലംബിച്ചു, അതിൽനിന്നുണ്ടാകുന്ന ആദായത്തിൽ സംതൃപ്തിപ്പെട്ടു ജീവിക്കുകയും, ബാക്കിവന്നാൽ അതു സമുദായത്തിൽ വിതരണംചെയ്യുകയും വേണമെന്നതാണ് വർണ്ണവ്യവസ്ഥയുടെ പൊരുൾ.

ജീവസന്ധാരണത്തിനുവേണ്ടി സ്വീകരിച്ചിട്ടുള്ള തൊഴിലുകളെ ആധാരമാക്കിവർണ്ണവ്യത്യാസമുണ്ടെങ്കിലും അവരെല്ലാം ഒരു സമുദായത്തിന്റെ അംഗങ്ങളാകുന്നു. അവരോരോവിഭാഗക്കാരും പരസ്പരംബന്ധപ്പെട്ടവരും, അന്യോന്യാശ്രിതരുമത്രെ. അതുകൊണ്ടു എല്ലാവരും പരസ്പരം പ്രേമബദ്ധരായി സമുദായസേവനം അനുഷ്ഠിക്കേണ്ടതാണെന്നാണു ഇതിൽനിന്ന് മനസ്സിലാക്കേണ്ടതു്. വർണ്ണവിഭിന്നത ജന്മനാലോ, കർമ്മണാലോ സംഭവിക്കാവുന്നതാണ്. പക്ഷേ, അതിന്റെ ഉദ്ദേശം, ഓരോ വ്യക്തിക്കും സമുദായത്തിൽ അവന്റെ ഗുണകർമ്മങ്ങൾക്കനുസൃതമായ—യഥായോഗ്യമായ —സ്ഥാനം ലഭിക്കണമെന്നതാണ്. അങ്ങിനെയായാൽ സ്വന്തം ശ്രേയസ്സിനും, സമുദായത്തിന്റെ അഭ്യുന്നതിക്കുംവേണ്ടി അവൻ പരിശ്രമിച്ചുകൊള്ളും. ചുരുക്കത്തിൽ ആശ്രമവ്യവസ്ഥ വ്യഷ്ടിയുടെ ഗുണത്തിനാണെങ്കിൽ വർണ്ണ വ്യവസ്ഥ സമഷ്ടിയുടെ സംരക്ഷണത്തിനാണ്.

## 6 പുരുഷാർത്ഥം

ഭാരതീയസംസ്കാരത്തിൽ മഹത്വപൂർണ്ണമായ സ്ഥാനമാണ് പുരുഷാർത്ഥങ്ങൾക്കുള്ളത്. മററു സംസ്കാരങ്ങളിൽ അതിനു ഇത്രമാത്രം മഹത്വം കല്പിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ഭാരതീയജീവിതം, ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ നാലു പുരുഷാർത്ഥങ്ങളാൽ പരിപൂർണ്ണവും പരിപൂതവുമായിത്തീരുന്നതാണ്. ഇവ നാലും മനുഷ്യന്റെ ജീവിതാവശ്യങ്ങളാണ്. ഇവയുടെ സാമഞ്ജസ്യമാണ് ജീവിതത്തെ സമ്പന്നമാക്കേണ്ടത്. മോക്ഷപ്രാപ്തിക്കുവേണ്ടി അഥവാ ജീവിതത്തെ സഫലമാക്കുന്നതിനുവേണ്ടി അർത്ഥകാമങ്ങളുടെ പൂർത്തി അവശ്യം ആവശ്യമാണെന്നു വിശ്വസിക്കുന്നവനാണ് ഹിന്ദു. പക്ഷെ, അർത്ഥകാമങ്ങളുടെ പ്രാപ്തി, ധർമ്മത്തെ ആശ്രയിച്ചായിരിക്കണമെന്നു അവനു നിർബ്ബന്ധമുണ്ട്. വാത്മീകിമഹർഷിപറയുന്നത്,"ധർമ്മാൻ അർത്ഥശ്ച കാമശ്ച"–ധർമ്മത്താൽതന്നെ അർത്ഥവും കാമവും നേടണമെന്നാണ്. ധർമ്മ വിരുദ്ധമായ അർത്ഥകാമങ്ങൾ ഒരിക്കലും സ്വീകരിച്ചുകൂട. ലക്ഷ്യപ്രാപ്തിക്കുവേണ്ടി എപ്പോഴും സമുചിതമായ മാർഗ്ഗത്തെ അവലംബിക്കണമെന്നാണ് ഹൈന്ദവസിദ്ധാന്തം. ഇതിൽനിന്നു മനസ്സിലാക്കേണ്ടതു, ഹൈന്ദവസംസ്ക്കാരം ആദർശപരമായ ജീവിതത്തോടുകൂടിതന്നെ വ്യാവഹാരിക ജീവിതത്തിന്റെ വിജയത്തിലും നിഷ്ക്കർഷവെക്കുന്നുണ്ടെന്നല്ലേ? വാസ്തവത്തിൽ, ഹൈന്ദവസിദ്ധാന്തമനുസരിച്ചു, ആദർശജീവിതവും, വ്യാവഹാരിക ജീവിതവും വിഭിന്ന വസ്തുക്ക

ളല്ല; രണ്ടും ഒന്നുതന്നെയാണ്. അതായത് ആദർശ ജീവിതംതന്നെ വ്യാവഹാരികജീവിതവുമാകുന്നു. അങ്ങിനെയുള്ള ഒരു ജീവിതമാണ്, ജീവന്മുക്തന്റേത്.

ഇപ്രകാരം ധർമ്മമാകുന്ന വളത്താൽ തഴച്ചു വളർന്ന് അർത്ഥകാമങ്ങളെ ആശ്രയിച്ചു വികസിച്ചു പരിപുഷ്ടി പ്രാപിച്ചതായ ഭാരതീയസംസ്കാരം, അവസാനം ഫലഭൂയിഷ്ഠമായ മോക്ഷമാകുന്ന ലക്ഷ്യത്തിലെത്തി പരിലസിക്കുന്നു.

## 7. ഷോഡശസംസ്കാരങ്ങൾ

ഹൈന്ദവജീവിതത്തെ പടിപടിയായി സംസ്കരിച്ചു പരിപാവനമാക്കുന്ന ഏർപ്പാടാണു സംസ്കാരകർമ്മങ്ങൾ. ഗർഭാധാനം മുതൽ അപരക്രിയ വരെയുള്ള സംസ്കാരങ്ങളെ ഭാരതീയർ ഷോഡശസംസ്കാരങ്ങളെന്നു പറയുന്നു. ഗർഭസ്ഥശിശുവിനെ സംബന്ധിച്ചു ചെയ്യുന്നതാണ് പുംസവന—സംസ്കാരം. വ്യക്തിയുടെ ജീവിതത്തെ സുന്ദരവും, സുമധുരവും, പരിപാവനവുമാക്കിത്തീർക്കുന്നതിനുള്ള പരിപാടികളാണ് സംസ്കാരങ്ങളാൽ ആസൂത്രണം ചെയ്യപ്പെട്ടിട്ടുള്ളത്. അതായത് വ്യക്തിത്വത്തെ നിർദ്ദിഷ്ടരൂപത്തിൽ വാർത്തെടുക്കുന്നതിനുള്ള സംരംഭങ്ങളാണ് അവയെല്ലാം. പുംസവനം, ചൌളം, വിദ്യാദ്ധ്യയനം, യജ്ഞോപവീതം, വിവാഹം മുതലായ പ്രധാനസംസ്കാരങ്ങൾകൊണ്ടു പരിഷ്കൃതവും, പരിശുദ്ധവുമായ വ്യക്തിത്വം മോക്ഷപ്രാപ്തിക്കർഹമായിത്തീരുന്നു.

---

## 2. ഭാരതീയസംസ്കാരത്തിന്റെ മാഹാത്മ്യം

വിലതീരാത്ത രത്നങ്ങളെക്കൊണ്ടു നിറഞ്ഞതാണ്, ഭാരതീയ സംസ്കാരഭണ്ഡാഗാരം. അത്രയും അമൂല്യനിധികളാൽ പരിപൂർണ്ണമായി, ലോകത്തിൽ ഒരു സംസ്കാരവും വേറെയില്ലതന്നെ. നാം അതേപ്പററി ഇതേവരെ ശരിക്കു മനസ്സിലാക്കിയിട്ടില്ല. അതിനെപ്പററി പഠിക്കുന്നതിനുള്ള സമയമോ, സന്ദർഭമോ, സൗകര്യമോ നമുക്കുകിട്ടിയിട്ടില്ല. ഇന്നു നാം അതിൽനിന്നു വഞ്ചിതരായി കഴിഞ്ഞുകൂടുകയാണ്. നാം നമ്മുടെ സംസ്കാരസിദ്ധാന്തങ്ങളനുസരിച്ച് ജീവിക്കുന്നുണ്ടോ? അവയെല്ലാം ത്യാജ്യകോടിയിൽ തള്ളിയിരിക്കയല്ലേ? എന്നു നാം നല്ലവണ്ണം ചിന്തിച്ചുനോക്കേണ്ടകാലം അതിക്രമിച്ചിരിക്കയാണ്. രാഷ്ട്രീയവും, ധാർമ്മികവും, സാമുദായികവും, സാമ്പത്തികവും, സാംസ്കാരികവുമായ ഇന്നത്തെ അധഃപതനം ഭാരതീയരായ നമ്മെ സംബന്ധിച്ചിടത്തോളം വളരെ വളരെ ലജ്ജാകരംതന്നെ, എന്നു സമ്മതിച്ചേ തീരൂ. അതിനുള്ള കാരണം, സ്വന്തം സംസ്കാരത്തെപ്പററിയുള്ള നമ്മുടെ അജ്ഞതയാണെന്നു നിസ്സംശയം പറയാം. ഭാരതീയസംസ്കാരത്തെപ്പററി .എന്ന് നാം ശരിക്കു മനസ്സിലാക്കുകയും, അതനുസരിച്ചു ജീവിക്കുകയും ചെയ്യുന്നുവോ, അന്നുമാത്രമേ യഥാർത്ഥമായ ഉന്നതി നമുക്കുസിദ്ധിക്കൂ. മഹത്തായ അതിന്റെ മൗലിക സിദ്ധാന്തങ്ങളെ മനസ്സിലാക്കിക്കൊണ്ടും, നാളെയെ ഇന്നലെയോടു സംബന്ധപ്പെടുത്തിക്കൊണ്ടും ജീവിക്കു

മ്പോൾ മാത്രമേ സമുദായജീവിതത്തിൽശാന്തിയും,സമാധാനവും, സംതൃപ്തിയും ഉദയം ചെയ്യൂ. അങ്ങിനെയല്ലാത്ത ഒരു സാമുദായിക ജീവിതത്തെപ്പററി ഒരു പാശ്ചാത്യ ചിന്തകൻ പറഞ്ഞിരിക്കുന്നതിങ്ങനെയാണ്:—

"We grow but we do not mature
We move forward, but in a directionlesn line."

ഭാരതീയസംസ്കാരത്തിൻെറ മാഹാത്മ്യത്തിന്ന് അനേകം കാരണങ്ങളുണ്ട്. അവയിൽ ചിലതെല്ലാം ഇവിടെ ഉദ്ധരിക്കാം.

## 1. ആശാവാദം

ഭാരതീയസംസ്കാരം ഹിന്ദുക്കളുടെ ശ്രദ്ധയെ എപ്പോഴും ആശാവാദത്തിലേക്കാണ്, ആകർഷിച്ചുകൊണ്ടിരിക്കുന്നത്. എന്തെല്ലാം കഷ്ടതകളും ദുരിതങ്ങളും അനുഭവിച്ചാലും, ഏതെല്ലാം ആപത്തുകളിൽ അകപ്പെട്ടാലും ഹിന്ദുക്കൾ ആശ കൈവെടിയുന്നില്ല; ജീവിതത്തിൽ നിരാശരാകുന്നില്ല. സവ്വശക്തനായ ഒരീശ്വരനുണ്ടെന്നും, അദ്ദേഹമാണ് അവരുടെ രക്ഷിതാവെന്നും, കഷ്ടപ്പാടുകളും വിഷമതകളുമെല്ലാം ക്ഷണികങ്ങളാണെന്നും,ഭഗവൽ കൃപയാൽ അവയെല്ലാം നിഷ്പ്രയാസം തരണംചെയ്യാൻ സാധിക്കുമെന്നുമാണ് അവരുടെ വിശ്വാസം. പ്രഹ്ളാദൻെറ ജീവിതം ഇതിനു ദൃഷ്ടാന്തമാണ്. ഭാരതീയസംസ്കാരത്തിൻെറ ആദ്ധ്യാത്മികതയാണ്, പ്രസ്തുത ആശാവാദത്തിനുള്ള പ്രധാന ആധാരം. നമ്മുടെ സംസ്കാരത്തിൻെറ ജീവനാഡിയായ ആദ്ധ്യാത്മികതയെപ്പററി ശ്രീ. വിവേകാനന്ദൻ സാഭിമാനം പറഞ്ഞിരിക്കുന്നതിങ്ങനെയാണ്:—

"ഭാരതത്തിന മരണമെന്നൊന്നില്ല; അതു അമര രാഷ്ട്രമാണ്. ഭാരതീയരിൽ ആദ്ധ്യാത്മിക വിചാരധാര പ്രവഹിക്കുന്നിടത്തോളം കാലം, അതു ഒരിക്കലും നശിക്കുന്നതല്ല ഭാരതം അതിൻെറ ആദ്ധ്യാത്മികസംസ്കാര പ്രഭാവത്താൽ ആചന്ദ്രതാരം അമൃതരാജ്യമായി പരിലസിയ്ക്കു തന്നെ ചെയ്യും."

അതുകൊണ്ട്, ഭാരതീയസംസ്കാരം അനശ്വരമാണ്, അതൊരിക്കലും നശിക്കുന്നതല്ല. കാരണം, അതിൻെറ മൂലം തന്നെ അനശ്വരമാണ്; അതിൻെറ അസ്ഥിവാരം ഒരിക്കലും നാശമില്ലാത്തതാണ്. ഹിന്ദു ദേഹാത്മവാദിയല്ല;അവൻെറദൃഷ്ടിയിൽ പ്രസ്തുത വാദം അജ്ഞാനമൂലകമത്രെ ഈ കാണപ്പെടുന്ന സ്ഥൂലപ്രപഞ്ചം മുഴുവൻ, അതിൻെറ ഓരോ അണുവിലും,ഓരോ തരിയിലും, അദ്വിതീയവും, അപരിഛിന്നവും, അനാദിയും, അവിനാശിയുമായ ഒരാത്മാവ് സ്ഥിതിചെയ്യുന്നുണ്ട്; ആ ആത്മാവു തന്നെയാണു, താനെന്നാണ് ഓരോ ഹിന്ദുവിൻെറയും ദൃഢമായ വിശ്വാസം. "യോഽസാ-വസൌ പുരുഷഃ സോഽഹമസ്മി;" എന്നു യജുർവ്വേദത്തിലും, "നേഹ നാനാസ്തി കിഞ്ചന" എന്നു കഠോപനിഷത്തിലും, "സർവ്വം ഖല്വിദം ബ്രഹ്മ", എന്നുഛാന്ദോഗ്യോപനിഷത്തിലും, "അഹം ബ്രഹ്മാസ്മി" എന്നു ബൃഹദാരണ്യകത്തിലും പറയുന്നുണ്ട്.

## 2. സമത്വം

ഭാരതീയസംസ്കാരത്തിൻെറ മറെറാരു മഹാത്മ്യം, അതിൻെറ സമത്വഭാവനയാണ്. "ആത്മവൽ സർവ്വ

ഭൂതേഷു" സകല ജീവജാലങ്ങളിലും സമഭാവനയുണ്ടായിരിക്കണമെന്നാണ് അതിന്റെ നിർദ്ദേശം. ഈ സമത്വഭാവന ഭൗതികപരിതഃസ്ഥിതിയുടെ പരിധിയേയും അതിക്രമിച്ചു, ആദ്ധ്യാത്മികമണ്ഡലത്തിലും കണ്ടുവരുന്നുണ്ട്. ശ്രീമദ്ഭാഗവതത്തിൽ ദേവർഷിയായ നാരദൻ ധർമ്മരാജാവായ യുധിഷ്ഠിരനോട് പറയുകയാണ്:—"മാൻ, ഒട്ടകം, കഴുത, കുരങ്ങ്, എലി, പക്ഷി പാമ്പ്, ഈച്ച മുതലായ ജീവികളെ തന്റെ മക്കളെപ്പോലെതന്നെ കരുതണം. അവയും, പുത്രന്മാരും തമ്മിൽ എന്താണ് വ്യത്യാസം?"

"മൃഗോഷ്ട്രഖരമർക്കാഖു-
സരീസൃപ്ഖഗമക്ഷികാഃ
ആത്മനഃ പുത്രവൽ പശ്യേൽ
തൈരേഷാമന്തരം കിയൽ." (ഭാഗ:7-14-9.)

എന്തൊരു പരിശുദ്ധഭാവന! എന്തൊരു യഥാർത്ഥമായ സ്നേഹം !! ഇത്രമാത്രം ഉദാരമായ ഒരു പ്രേമഭാവന, മറേറതു സംസ്കാരത്തിലാണ് കാണാൻ കഴിയുക? ഇതിൽ പ്രാണിമാത്രയെ സംബന്ധിച്ചിടത്തോളം ഒരു ദയാദാനം മാത്രമല്ല; സമത്വസുന്ദരമായ ഒരു സ്നേഹദാനത്തിന്റെ സന്ദേശംകൂടി ഉൾക്കൊള്ളുന്നുണ്ട്.

ആചാരവിചാരങ്ങളിലും, ആകാരപ്രകാരങ്ങളിലും, വേഷവിധാനങ്ങളിലും, ജീവിതരീതികളിലും, സർവ്വഥാ വ്യത്യസ്ഥപ്പെട്ട ജീവികളിൽ പോലും സമരസസുന്ദരമായ ഒരു ഭാവനയാണ് ഭാരതീയ സംസ്കാരത്തിനുള്ളതു്. ശ്രീകൃഷ്ണൻ ഭഗവൽ ഗീതയിൽ പറഞ്ഞിരിക്കുന്നതു നോക്കുക:—

"വിദ്യാവിനയ സമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനിചൈവ ശ്വപാകേച
പണ്ഡിതാഃ സമദർശിനഃ"

ചുരുക്കത്തിൽ, ഭാരതീയ സംസ്കാരത്തിൽ ഉടനീളം വ്യാപിച്ചിരിക്കുന്ന ഒന്നാണ് സമഭാവന. പ്രസ്തുത ഭാവനയിൽ നിന്നാണ്, "വസുധൈവ കുടുംബകം" എന്ന മഹത്തായ ആദർശം ഉടലെടുത്തത്. ഇന്നത്തെ സ്ഥിതി സമത്വവാദം അതിൻെറ ഒരാഭാസം മാത്രമാകുന്നു. അതു കേവലം ബാഹ്യവും, ഭൌതികവുമായ സമാനതയാണ്. ആന്തരികവും, ആദ്ധ്യാത്മികവുമായ സമത്വത്തിന്ന് അതിൽ സ്ഥാനമേയില്ല. അതിനാൽ അതു അപൂർണ്ണവും, അസ്വീകാര്യവുമാണ്.

## 3. സഹിഷ്ണുത

ഇതരജാതികളുടേയും, ഇതരസംസ്കാരങ്ങളുടേയും നേക്കുള്ള സഹിഷ്ണുതയും, സന്മനോഭാവവും, സമത്വഭാവനയും ഭാരതീയ സംസ്കാരത്തിൻെറ മാഹാത്മ്യത്തിന്നു മകുടോദാഹരണമാണ്. ഭാരതത്തിൽ മതത്തിൻെറ പേരിൽ അധികം രക്തം ചിന്തിയിട്ടില്ല. വർഗ്ഗീയവിദ്വേഷം ഏററവും കുറഞ്ഞ ഒരു നാടാണിതു്. ഇവിടെ അനേകം മതാവലംബികളുണ്ടെങ്കിലും, അവരെല്ലാം വളരെ സൗഹാർദ്ദത്തോടെ ഏകോദരസഹോദരങ്ങളെപോലെ വർത്തിക്കുന്നവരാണ്. സനാതനധർമ്മത്തെ സമുദ്ധരിക്കണമെന്നുള്ള ആഗ്രഹത്താൽ ആവിർഭവിച്ച ബുദ്ധമതം, ഒടുവിൽ പ്രസ്തുത വൈദികധർമ്മത്തിൽ ത

ന്നെ വിലയം പ്രാപിക്കയാണുണ്ടായതു്. ബുദ്ധനെ അവതാര പുരുഷനായി ഹിന്ദുക്കളും അംഗീകരിച്ചു. ഹിന്ദുക്കളിൽതന്നെ പല വിഭാഗക്കാരും, അനേകം ജാതികളും ഉപജാതികളും,തന്മൂലം അനൈക്യവും, അഭിപ്രായവ്യത്യാസവുമുണ്ടെങ്കിലും,അതിലും ഒരുസമന്വയമനോഭാവം എന്നും നിലനിന്നു വരുന്നതായിക്കാണാം. ഒരു വിശാല കുടുംബത്തിലെ അംഗങ്ങളെന്നപോലെയാണു് അവരുടെ ജീവിതം. ഉദാഹരണത്തിനു അശോകന്റെ ഒരു ശിലാലേഖനം ഇവിടെ ഉദ്ധരിക്കാം.

"എല്ലാ വർഗ്ഗക്കാരേയും ഒരുപൊലെ ആദരിക്കുകയും, ആത്മാർത്ഥമായി സ്നേഹിക്കുകയും ചെയ്യുകയെന്നതു് സകല മനുഷ്യരുടേയും കടമയാണു്. അങ്ങിനെ ചെയ്യുന്നതായാൽ, അതു, അന്യവർഗ്ഗക്കാർക്കു് ഒരുപകാരവും, തന്മൂലംതന്റെ വർഗ്ഗത്തിനു ഉന്നതിയും ഉണ്ടാകുന്നതാണു്. ഇതിനു വിപരീതമായി പ്രവർത്തിക്കുന്നവൻ, തന്റെ വർഗ്ഗത്തിനുതന്നെനാശം വരുത്തുന്നവനും അന്യവർഗ്ഗത്തിനു അപകാരം ചെയ്യുന്നവനുമാകുന്നു."

പ്രസ്തുത മഹത്തായ സഹിഷ്ണുതാഭാവത്തിന്റെ പരിണത ഫലമായിട്ടാണു്, യവനന്മാരും, ശകന്മാരും, ഹൂണന്മാരും, കുശാണന്മാരുമെല്ലാം അവരുടെ ജാതീയസ്വഭാവമുപേക്ഷിച്ചു, ഭാരതീയ സമുദായത്തിന്റെ അംഗങ്ങളായിത്തീന്നതു. അവരുടെ അസംഖ്യം വിശ്വാസങ്ങളും അനുഷ്ഠാനങ്ങളുമെല്ലാം ഒടുവിൽ തനി ഭാരതീയമട്ടിലായിത്തീൎന്നു. ഇതാണു് ഭാരതീയ സംസ്കാരത്തിന്റെ സവിശേഷത.

ലോകത്തിൽ സർവ്വപ്രഥമമായി സഭ്യതാസൂര്യൻ ഉദയം ചെയ്തതു് ഭാരതത്തിലാണു്. ജ്ഞാനമാകുന്ന മഹാസാഗരത്തിന്റെ ഉത്താളതരംഗങ്ങളാൽ ആപ്ലാവിതമാണു്, അനാദികാലം മുതൽക്കുതന്നെ ഭാരതവർഷത്തിലെ ഓരോ മണൽത്തരിയും. ധർമ്മം, ത്യാഗം, വൈരാഗ്യം — ഇവയുടെ പ്രഭാവത്താൽ, ഓരോ ഭാരതീയനും മനസാവാചാകർമ്മണാ പരിശുദ്ധനത്രെ. കർമ്മം, ജ്ഞാനം, ഭക്തി—എന്നീ പതിതപാവനിയായ ത്രിവേണി ദുഃഖസന്തപ്തമായ മാനവഹൃദയത്തിനു, ഐതിഹാസിക കാലത്തിനുമുൻപുതന്നെ, ശാന്തിസുധയെ പ്രദാനം ചെയ്തിരുന്നു. ഓരോ യുഗങ്ങളിലും അസംഖ്യം മഹാത്മാക്കളേയും, അവതാരപുരുഷന്മാരേയും സൃഷ്ടിക്കാനുള്ള സൌഭാഗ്യം ഭാരതവർഷത്തിനല്ലാതെ മററേതെങ്കിലും രാജ്യത്തിനു ലഭിച്ചിട്ടുണ്ടോ? അതുപോലെതന്നെ, ഭാരതത്തെപ്പോലെ, ആദ്ധ്യാത്മികസൂര്യന്റെ പ്രഭാകിരണങ്ങളാൽ പ്രകാശമാനമായ മറെറാരു രാഷ്ട്രം ഏതാണു്? ജർമ്മനിയിലെ സുപ്രസിദ്ധ പണ്ഡിതപ്രകാണ്ഡനായ മാക്സ്മുള്ളർ 1858-ൽ വിക്ടോറിയാമഹാറാണിക്കു് എഴുതിയ ഒരു കത്തിൽ ഭാരതീയസംസ്കാരത്തെ സംബന്ധിച്ചു പറഞ്ഞിരിക്കുന്നതു ഇങ്ങനെയാണു്:—

"If I were to look over the whole world to find out the country most richly endowed with all the wealth, power and beauty, that Nature can bestow, I should point to India."

"If I were asked under what sky the human mind has most fully developed some of its choicest gifts, has mostly deeply pondered over the greatest problems of life, and

has found solutions of some of them which well deserve the attention even of those who have studied Plato and Kant, I should point to India."

"And if I were asked myself from what literature we here in Europe, we who are nurtured almost exclusively on the thoughts of the Greeks and Romans, and of the Semitic Race the Jewish, may draw that corrective which is most wanted in order to make our inner life more truly human, a life not for this life only, but a transfigured and Eternal life, again I should point to India"

ഭാരതീയസംസ്കാരത്തെ സംബന്ധിച്ചു മാക്സ്മുള്ളർ രേഖപ്പെടുത്തിയ പ്രസ്തുത അഭിപ്രായം അക്ഷരംപ്രതി ശരിയാണു്. അദ്ദേഹം എത്രമാത്രം ഔദാര്യവും ആദരവും ആത്മാർത്ഥതയുമാണു് ഇതിൽ പ്രകടിപ്പിച്ചിരിക്കുന്നതെന്നു വായനക്കാർതന്നെ ചിന്തിക്കുന്നതാണുത്തമം. അങ്ങിനെയുള്ള വിദേശീയരായ മഹാപണ്ഡിതന്മാർപോലും മുക്തകണ്ഠം പ്രശംസിക്കയും, പ്രകീർത്തിക്കയും ചെയ്തിട്ടുള്ള നമ്മുടെ സനാതന സംസ്കാരത്തെ പററി ഭാരതീയരായ ചില പച്ചപ്പരിഷ്കാരികൾ സർവ്വജ്ഞരെന്നു സ്വയം നടിച്ചുകൊണ്ടു് ചെയ്യുന്ന വിമർശനങ്ങൾ കേൾക്കുമ്പോൾ, നമ്മുടെ മുഖത്തു നിഴലിക്കുന്നതു ഒരു പരിഹാസ്യം മാത്രമാണു്; അതോടുകൂടി മനസ്സിൽ അവന്റെ ധാർഷ്ട്യത്തിലനുകമ്പയും. സകല ജീവജാലങ്ങൾക്കും മംഗളത്തെ പ്രദാനം ചെയ്യുന്ന ഒന്നാണു് ഭാരതീയസംസ്കാരം. അതിന്റെ മുദ്രാവാക്യംതന്നെ:-

സർവ്വേഭവന്തു സുഖിനഃ
സർവ്വേസന്തുനിരാമയാഃ

സർവ്വേഭദ്രാണി പശ്യന്തു
മാകശ്ചിദ് ദുഃഖമാപ്നുയാൽ

എന്നതാണ്. ഇത്രമാത്രം മഹത്തായ ഒരു ആദർശം അഥവാ വിശാലമായ ഒരാശയം ലോകസമക്ഷം അവതരിപ്പിച്ചിട്ടുള്ളതു് മറേറതു് സംസ്കാരമാണ്? ഈ വിശുദ്ധവും, വിശാലവുമായ ഭാവനയിൽ സ്വയം വിലീനരായിവത്തിച്ചുകൊണ്ടു്, മാനവജീവിതത്തെ—മനഷ്യത്വത്തെ—ഉത്തരോത്തരം ദേവത്വത്തിലേക്ക നയിക്കകയെന്നതാണ്, നമ്മുടെ സംസ്കാരത്തിന്റെ സന്ദേശം.

ഏതദ്ദേശ പ്രസൂതസ്യ
സകാശാദഗ്രജന്മനഃ
സ്വം സ്വം ചരിത്രംശിക്ഷേരൻ
പൃഥിവ്യാം സർവ്വമാനവാഃ

ഇപ്രകാരമുള്ള ഉൽകൃഷ്ടതരങ്ങളായ ആദർശസന്ദേശങ്ങൾ,മാനവലോകത്തിന കാഴ്ചവയ്ക്കാൻ കഴിഞ്ഞിട്ടുള്ളതു് ഭാരതീയ സംസ്കാരത്തിന മാത്രമാണ്. അതുകൊണ്ടു്, നമ്മുടെ സംസ്കാരം നാം വിചാരിക്കുന്നത്ര നിർജ്ജീവമോ ദുർബ്ബലമോ അല്ല. അതിന്റെ ആദ്ധ്യാത്മികചൈതന്യത്തിന്റെ മുൻപിൽ മററു സംസ്കാരങ്ങളെല്ലാം, കേവലം മിന്നാമിനുങ്ങുകൾ മാത്രമത്രെ.

---

# 3. സംസ്കാരവും സ്വാതന്ത്ര്യവും

ഇന്ത്യയുടെ സ്വാതന്ത്ര്യലബ്ധിയിൽ നാം ഇന്ന് അത്യധികം അഭിമാനം കൊള്ളുന്നുണ്ട്; കൊള്ളേണ്ടതുമാണ്. എന്നാൽ കേവലം രാഷ്ട്രീയ സ്വാതന്ത്ര്യംകൊണ്ടുമാത്രം നാം കൃതകൃത്യരായി, എന്നു വിചാരിക്കുന്നതു ശരിയല്ല. സാമ്പത്തികവും, സാമുദായികവും; വിശിഷ്യാ സാംസ്കാരികവുമായ സ്വാതന്ത്ര്യംകൂടി നമുക്കിനി സ്വയം സിദ്ധിക്കേണ്ടിയിരിക്കുന്നു. അതുകൂടാതിരിക്കുന്നിടത്തോളം, ഇന്നത്തെ രാഷ്ട്രീയസ്വാതന്ത്ര്യംകൊണ്ട് വലിയ പ്രയോജനമൊന്നും ഉണ്ടാകാൻ പോകുന്നില്ല.

ഭാരതം ഹിന്ദുക്കളുടെ രാജ്യമാണ്; 'ഹിന്ദുസ്ഥാന' മെന്ന പേരുതന്നെ അതിനുദ്ദൃഷ്ടാന്തമാണ്. ഹൈന്ദവസംസ്കാരമാണ്, ഭാരതത്തിന്റെ സംസ്കാരം. ഭാരതസ്വാതന്ത്ര്യത്തിന്റെ യഥാർത്ഥ സ്വരൂപം ഭാരതീയ സംസ്കാരത്തെ അഥവാ ഹൈന്ദവസംസ്കാരത്തെ സംരക്ഷിക്കുകയെന്നതാണ്. സംസ്കാരമാണ് രാഷ്ട്രത്തിന്റെ ജീവൻ. അതുകൊണ്ട് രാഷ്ട്രത്തിന്റെ നിലനില്പിനും, നൈതിക പുരോഗതിക്കും സംസ്കാരസംരക്ഷണം അത്യന്താപേക്ഷിതമാകുന്നു.

രാഷ്ട്രത്തിനാണോ സംസ്കാരത്തിനാണോ കൂടുതൽ പ്രാധാന്യം കല്പിക്കേണ്ടതെന്നു ഞാൻ ചോദിക്കുന്നു. നമ്മുടെ പൂർവ്വികന്മാർ രഷ്ട്രത്തേക്കാൾ വിലകല്പിച്ചിരുന്നതു് സംസ്കാരത്തിനായിരുന്നു. അതുകൊണ്ടു രാഷ്ട്രീ

യസ്വാതന്ത്ര്യം നമുക്ക് ഇടക്കാലത്തു നഷ്ടപ്പെട്ടുപോയെങ്കിലും, അവർ സാമുദായികവും സാംസ്കാരികവുമായ രംഗങ്ങളിൽ സ്വതന്ത്രരായി നിന്നുകൊണ്ട് തങ്ങളുടെ സംസ്കാരപാരമ്പര്യത്തെ ശരിക്കു സംരക്ഷിക്കുകതന്നെ ചെയ്തു. അന്നും ഭാരതത്തിൻെറ ആദ്ധ്യാത്മിക സംസ്കാരത്തിനു യാതൊരു ഹാനിയും സംഭവിച്ചിരുന്നില്ല. പ്രസ്തുത സനാതനസംസ്കാരത്തിൻെറ പ്രഭാവത്തിൽ നിന്നാണ്, നമുക്കു വീണ്ടും സ്വാതന്ത്ര്യത്തിനുള്ള അന്തർദ്ദാഹമുണ്ടായതു്. സ്വാതന്ത്ര്യസമരത്തിനുവേണ്ട പ്രചോദനവും, പ്രോൽസാഹനവും, പ്രവർത്തനപാടവവും പ്രദാനം ചെയ്തതും, ആ മഹത്തായ സംസ്കാരംതന്നെയാണു. അങ്ങിനെ ഇന്നു നാം സ്വതന്ത്രരായിത്തീർന്നിട്ടുണ്ടെങ്കിൽ, അതും അതിൻെറശക്തികൊണ്ടുമാത്രമാണ്. അഹിംസയും, അക്രമരാഹിത്യവുംകൊണ്ട്, പ്രത്യേകിച്ചും ഈ ആററംയുഗത്തിൽ ഏതൊരു രാഷ്ട്രത്തിനാണ് സ്വാതന്ത്ര്യം സമ്പാദിക്കാൻ സാധിച്ചിട്ടുള്ളതു് അഥവാ സാധിക്കുന്നതു്? ഭാരതത്തിൻെറ ആദ്ധ്യാത്മികസംസ്കാരസൂര്യൻെറ മുൻപിൽ ആററംബോംബുകളും ഹൈഡ്രജൻബോംബുകളുമെല്ലാം നിഃസ്സത്വങ്ങളും നിഷ്പ്രയോജനങ്ങളുമാണ്; എന്നല്ലേ ഇതിൽനിന്നു മനസ്സിലാക്കേണ്ടതു്?

ഹൈന്ദവസംസ്കാരത്തിലന്തർല്ലീനമായിരിക്കുന്ന സ്വാതന്ത്ര്യത്തിൻെറ സ്വഭാവമെന്താണെന്ന്, നമുക്കിനി ചിന്തിക്കാം. പരാധീനഭാരതത്തിൽ വിദേശീയരുടെ വിവിധതരത്തിലുള്ള സംസ്കാരവിധ്വംസകപ്രവർത്തനങ്ങൾ വളരെക്കാലം ശക്തിമത്തായി നിലനിന്നിട്ടും,

ആവക പ്രവർത്തനങ്ങളെയെല്ലാം അതിജീവിച്ചുകൊണ്ടു്, ഹൈന്ദവസംസ്കാരം ഇന്നും ഇതാ തലയുയർത്തി നിൽക്കുന്നു. ഇതിന്റെ കാരണം, നമ്മുടെ സംസ്കാരത്തിലന്തർനിഹിതമായി വർത്തിച്ചിരുന്ന സ്വാതന്ത്ര്യബീജത്തെ നിശ്ശേഷം നശിപ്പിക്കാൻ അവർക്കു സാധിച്ചില്ലെന്നുള്ളതല്ലെ? സ്വാതന്ത്ര്യത്തിന്റെ പ്രസ്തുത രൂപം ഭാരതത്തിന്റെ ഒരു പ്രത്യേകതയത്രെ. സ്വാതന്ത്ര്യം രണ്ടു തരത്തിലുണ്ടു്; രാഷ്ട്രീയവും, ആത്മീയവും. അങ്ങിനെ രണ്ടുപ്രകാരത്തിലുമുള്ള സ്വാതന്ത്ര്യമാണു്, യഥാർത്ഥ സ്വാതന്ത്ര്യം അഥവാ പരിപൂർണ്ണസ്വാതന്ത്ര്യം. അതിൽനിന്നുമാത്രമേ സ്വാതന്ത്ര്യത്തിന്റെ ശരിയായ സ്വാദു്- സുഖം—സിദ്ധിക്കുകയുള്ളു. കാലചക്രത്തിന്റെ കറക്കത്തിൽ ചിലപ്പോഴെല്ലാം രാഷ്ട്രീയസ്വാതന്ത്ര്യം അതിൽനിന്നും തെറിച്ചുപോയെന്നുവരാം. കാരണം; ഭൗതികവും, ഭൌമികവും ആയ രാഷ്ട്രീയ സ്വാതന്ത്ര്യം സ്ഥായിയായി എന്നും നിലനില്ക്കുന്ന ഒന്നല്ല. ഇതിനു ലോകചരിത്രംതന്നെ തെളിവാണു്. എന്നാൽ രാഷ്ട്രീയ സ്വാതന്ത്ര്യം നഷ്ടപ്പെട്ടാലും, ആത്മീയസ്വാതന്ത്ര്യം കൈവിടാതിരുന്നാൽ, തദ്വാരാ വീണ്ടും രാഷ്ട്രീയ സ്വാതന്ത്ര്യം നേടാവുന്നതാണെന്നു, ഭാരതംതന്നെ ഇന്നു ദൃഷ്ടാന്തമാണു്.

അസംഖ്യം വിദേശികളായ അക്രമികൾ ഭാരതത്തെ ആക്രമിച്ചു് അവരുടെ അധീനത്തിലാക്കുകയും, ഭാരതീയസംസ്കാരത്തെ അടിച്ചിരുത്തി തൽസ്ഥാനത്തു് അവരുടെ സംസ്ക്കാരത്തെ പ്രതിഷ്ഠിക്കാൻ പ്രയത്നിക്കുകയും ചെയ്തിട്ടുണ്ടു്. അവരുടെ നിർദ്ദയമായ മർദ്ദനങ്ങൾക്ക

നമ്മുടെ സംസ്കാരത്തെ കുറച്ചൊക്കെ വികൃതമാക്കാൻ കഴിഞ്ഞുവെന്നല്ലാതെ അതിനെ നാമാവശേഷമാക്കാൻ സാധിച്ചില്ല. ഹൈന്ദവസംസ്കാരം അതിൻെറ ആത്മീയസ്വാതന്ത്ര്യശക്തികൊണ്ട് അസൂയാർഹമായി ലോകരംഗത്തു ഇന്നും തലപൊന്തിച്ചുതന്നെ നിലകൊള്ളുന്നു. അതിനെ നിന്ദിക്കയും,നശിപ്പിക്കാൻ ശ്രമിക്കയുംചെയ്ത പ്രസ്തുത ശത്രുസംസ്കാരങ്ങൾപോലും, ഇന്നു സമാധാനത്തിനുവേണ്ടി ആ മഹത്തായ സനാതന സംസ്ക്കാരത്തിൻെറ സന്ദേശങ്ങളെ സശ്രദ്ധം ശ്രവിച്ചുകൊണ്ടിരിക്കുകയാണെന്നു പറയുമ്പോൾ അതിൻെറ മഹത്വം എത്രമാത്രമാണെന്നു അനുമാനിക്കാവുന്നതാണല്ലൊ.

സർവ്വം പരവശം ദുഃഖം
സർവ്വമാത്മവശം സുഖം
ഏതദ്വിദ്യാൽ സമാസേന
ലക്ഷണം സുഖദുഃഖയോഃ

എന്നാണ് മനുവചനം. പരാധീനമായിട്ടുള്ളതെല്ലാം ദുഃഖവും, സ്വാധീനമായിട്ടുള്ളതെല്ലാം സുഖവുമാകുന്നു. ഇതാണ് സുഖദുഃഖങ്ങളുടെസാമാന്യലക്ഷണം. ഇതിൽനിന്നു മനസ്സിലാക്കേണ്ടതു് രാഷ്ട്രീയവും (ഭൗമികവും), ആത്മീയവും;—ബാഹ്യവും ആന്തരീകവും—ആയ രണ്ടുതരം സ്വാതന്ത്ര്യങ്ങളും സംരക്ഷിക്കപ്പെടേണ്ടതാണെന്നല്ലേ?

ഹൈന്ദവസംസ്കാരത്തിൽ രാഷ്ട്രീയതയ്ക്കു് സ്ഥാനമില്ലെന്നും, രാഷ്ട്രത്തിന്റെ പുരോഗതിയല്ല; അതിൻെറ

ലക്ഷ്യം പാരലൌകികമുന്നതിയാണെന്നും മററും ജല്പിക്കുന്നവരുണ്ട്. അതു ഹൈന്ദവസംസ്കാരത്തെ സംബന്ധിച്ചുള്ള അവരുടെ അജ്ഞതയെയാണ് വെളിവാക്കുന്നതു്. വേദങ്ങളിൽ വിവരിക്കുന്ന രാജസൂയം, അശ്വമേധം മുതലായ യജ്ഞങ്ങൾ രാഷ്ട്രത്തിന്റെ ഐശ്വര്യാഭിവൃദ്ധിക്കു വേണ്ടിയല്ലേ നിശ്ചയിച്ചിട്ടുള്ളതെന്ന് അവർ ചിന്തിക്കുന്നില്ലായിരിക്കാം.

മററുചിലർ 'സ്വാധീനത' പഞ്ചമപുരുഷാർത്ഥമാണെന്നും, അതിനെപ്പററി നമ്മുടെ പൂർവ്വികന്മാർ അറിഞ്ഞിരുന്നില്ലെന്നും, അവർ ധർമ്മം, അർത്ഥം, കാമം, മോക്ഷം—എന്നീ പുരുഷാർത്ഥചതുഷ്ടയത്തെ മാത്രം ആശ്രയിച്ചും, അതിൽ സംതൃപ്തിപ്പെട്ടും കഴിഞ്ഞുകൂടിയിരുന്നവരായിരുന്നെന്നും അഭിപ്രായപ്പെടുന്നുണ്ട്. സ്വരാജ്യസ്നേഹത്തിൽനിന്നാണ് സ്വാതന്ത്ര്യത്തിന്റെ സ്വഭാവം മനസ്സിലാക്കേണ്ടതു്. സനാതനസംസ്കാരത്തിൽ അതിനെസംബന്ധിച്ചു അധികമൊന്നും പ്രസ്താവിച്ചുകാണുന്നില്ലെന്നാണ് മററുചിലരുടെ ആക്ഷേപം. ഈവക അഭിപ്രായഗതികളെല്ലാം പാശ്ചാത്യർ നിർമ്മിച്ചിട്ടുള്ള അബദ്ധജടിലമായ ഇന്ത്യാചരിത്രത്തിൽനിന്നും ഉടലെടുത്തിട്ടുള്ളവയത്രെ. അതെല്ലാം ഹൈന്ദവസംസ്കാരത്തെ അവരുടെ സംസ്കാരത്തിൽനിന്നു തരം താഴ്ത്തുന്നതിനും, നമ്മെ വെറും കാടന്മാരാക്കുന്നതിനുംവേണ്ടി മനഃപൂർവ്വം കെട്ടിച്ചമച്ചുവിട്ടിട്ടുള്ളവയാണ്. നമ്മുടെ അഥവാ ഭാരതത്തിന്റെ യഥാർത്ഥചരിത്രം രാമായണം, ഭാരതം മുതലായ മഹൽഗ്രന്ഥങ്ങളാകുന്നു.

സ്വാതന്ത്ര്യത്തെ സംബന്ധിച്ചു ഹൈന്ദവസംസ്കാ

രത്തിൽ ഒന്നും തന്നെ പ്രതിപാദിച്ചിട്ടില്ലെന്നുള്ള ആക്ഷേപത്തിനു അത്ഥമില്ല. ഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം ഏററവും പ്രിയപ്പെട്ട വസ്തു അവരുടെ സംസ്കാരമാണ്. ഇതു് അധികംപേരും ഇന്നും, എന്നും സാഭിമാനം സമ്മതിക്കുന്ന ഒരു പരമാത്ഥമാകുന്നു. ആര്യസംസ്കാരത്തിന്റെ ആദി ജനനി അപൌരുഷേയമായ വേദാന്തമാണ്. നമ്മുടെ സംസ്ക്കാരവും സ്വാതന്ത്ര്യവുമായി അഭേദ്യമായ ഒരു ബന്ധമുണ്ടു്. വൈയ്യക്തികവും, സാമുദായികവും, രാഷ്ട്രീയവും — ആയ വിവിധരൂപത്തിലുള്ള സ്വാതന്ത്ര്യസ്തംഭങ്ങളുടെയും അസ്തിവാരമാണ് ഹൈന്ദവസംസ്ക്കാരം. സ്വാതന്ത്ര്യത്തിന്റെ നിലനില്പുതന്നെ നമ്മുടെ സംസ്കാരത്തിന്റെ യഥായോഗ്യമായ സംരക്ഷണത്തിലാണ് സ്ഥിതിചെയ്യുന്നതു്.

ഹൈന്ദവസംസ്കാരത്തിൽ വർണ്ണാശ്രമങ്ങൾക്കുള്ള സ്ഥാനം സവ്വശ്രേഷ്ഠമത്രെ. വർണ്ണാശ്രമധർമ്മങ്ങളെക്കൊണ്ടു് ഊടും പാവുമിട്ടു നെയ്യപ്പെട്ടിട്ടുള്ള മഹത്തും മനോഹരവുമായ ഒരു വീരാളിപ്പട്ടാണ് നമ്മുടെ സംസ്കാരം. ആശ്രമധമ്മത്തിൽ വൈയ്യക്തികസ്വാതന്ത്ര്യവും, വർണ്ണധമ്മത്തിൽ സാമുദായികസ്വാതന്ത്ര്യവും, അവ രണ്ടിന്റെയും – വർണ്ണാശ്രമധർമ്മങ്ങളുടെ – യഥായോഗ്യമായ സംരക്ഷണത്തിൽ രാഷ്ട്രീയസ്വാന്ത്ര്യവും സ്ഥിതിചെയ്യുന്നു.

ആശ്രമധർമ്മങ്ങളിൽ സ്വാതന്ത്ര്യത്തിന്റെ പരിപൂർണ്ണസ്വരൂപം പ്രത്യക്ഷപ്പെടുന്നതു്, നാലാമത്തേതായ സന്യാസാശ്രമത്തിലാണ്. അവിടെ സ്വാതന്ത്ര്യം അതിന്റെ പരമോച്ചാവസ്ഥയെ പ്രാപിക്കുന്നു. സന്യാ

സം സർവ്വതന്ത്രസ്വതന്ത്രമായ ഒരവസ്ഥയാണ്. ഇത്ര മഹത്തായ ഒരു സ്വാതന്ത്ര്യത്തെ ഏതൊരു ഹൈന്ദവേതരസമുദായത്തിനാണ് സ്വപ്നംകാണാൻപോലുംസാധിച്ചിട്ടുള്ളതു്? ഏതൊരാൾ സ്വതന്ത്രനായിരിക്കുന്നുവോ, അവനെ സംബന്ധിച്ചിടത്തോളം യാതൊരുവിധമായ ബന്ധനവും ഉണ്ടായിരിക്കാൻ പാടില്ല. ഭാര്യാപുത്രാദികൾക്കധീനനും, വിഷയസുഖങ്ങൾക്കു വിധേയനും, ഇന്ദ്രിയങ്ങൾക്കും ശുഭാശുഭകർമ്മങ്ങൾക്കും വശഗനുമായവനെ എങ്ങിനെ സ്വതന്ത്രനെന്നു പറയാൻ സാധിക്കും? കാമക്രോധാദിശത്രുക്കളാൽ അമർത്തപ്പെട്ടവനും, അന്നവസ്ത്രാദികൾക്കുവേണ്ടി ആർത്തിപിടിച്ചുലയുന്നവനും, വിഷയഭോഗാദികളിലാസക്തിയുള്ളവനും എങ്ങിനെ സ്വതന്ത്രനായിരിക്കും? ശരിയായ സന്യാസിക്ക് വിഷയസുഖങ്ങളിൽ ആസക്തിയോ, വേഷഭൂഷാദികളിൽ ഭ്രമമോ ഇല്ല. കർമ്മബന്ധവും അവനെബാധിക്കുന്നതല്ല. ഇതിൽപ്പരം സ്വാതന്ത്ര്യമെന്താണുള്ളതു്? യാതൊരുവിധമായ ബന്ധനവും ഇല്ലാത്തവനാണ്യഥാർത്ഥത്തിൽ സ്വതന്ത്രൻ.

ബ്രഹ്മചര്യാശ്രമത്തിലാണ് മനുഷ്യന്റെ ശാരീരികവും, മാനസികവും, ആദ്ധ്യാത്മികവുമായ ശക്തികൾ വികാസം പ്രാപിക്കുന്നതു്. നിയമിതരൂപത്തിൽ ഗുരുജനങ്ങൾക്കധീനനായി വർത്തിച്ചുകൊണ്ടു് ജ്ഞാനം സമ്പാദിക്കുകയും, കായബലവും, മനോബലവും വർദ്ധിപ്പിക്കുകയുമാണ് ബ്രഹ്മചര്യത്തിന്റെ ലക്ഷ്യം. വിദ്യാഭ്യാസംകൊണ്ടു് വിനയവും, വിജ്ഞാനവും, വിവേകവുമുണ്ടാക്കി സമുദായസേവനത്തിന് സന്നദ്ധരാക്കിത്തീർക്കാനുള്ള ഒരു ട്രെയിനിംഗുകാലമാണ് ബ്രഹ്മചര്യം.

വ്യക്തികളുടെ സമൂഹത്തിൽനിന്നാണ് സമുദായമുണ്ടാകുന്നത്. വ്യക്തികൾ സാത്വികന്മാരും, സദാചാരനിരതന്മാരും, സമർത്ഥന്മാരുമായിത്തീരുമ്പോൾ സമുദായം സ്വയം സുശക്തവും സ്വസ്ഥവുമായിത്തീരുന്നതാണ്. സ്വാധീനതയുടെ അർത്ഥം അനധീനതയാണെന്ന അഥവാ സ്വേച്ഛാചാരിതയാണെന്ന ഹൈന്ദവസംസ്കാരം ഒരിക്കലും സമർത്ഥിക്കുന്നില്ല; സമ്മതിക്കുന്നുമില്ല. സ്വേച്ഛാചാരിതകൊണ്ട് യാതൊരു മഹാകാര്യവും നേടാൻ സാദ്ധ്യമല്ല. യോഗ്യന്മാരായ ഗുരുജനങ്ങൾക്കോ, അധികാരികൾക്കോ അധീനരായിവർത്തിക്കുന്നതുകൊണ്ട് സ്വാതന്ത്ര്യത്തിനു യാതൊരു ഹാനിയും സംഭവിക്കുന്നതുമല്ല. സ്വാതന്ത്ര്യം അതിന്റെ പരിധിവരെ സ്വീകാര്യം തന്നെ. അവിടം വിട്ടാൽ അതു ദുഃസ്വാതന്ത്ര്യമാണ്. അതസ്വീകാര്യവും, അസുഖകരവുമാകുന്നു. സ്വാതന്ത്ര്യത്തെ ദുരുപയോഗപ്പെടുത്തുകയെന്നതാണ് പിന്നീടുണ്ടാവുക. ഏതാണ്ട് ലോകത്തിന്റെ ഇന്നത്തെ അവസ്ഥ അതാണ്. സന്ന്യാസി സകലവിധ ബന്ധനങ്ങളിൽനിന്നും വിമുക്തനാണെങ്കിലും സ്വേച്ഛാചാരിയായിരിക്കാൻ പാടില്ല. അയാൾക്കും ചില നിയമങ്ങളെല്ലാമുണ്ട്; നിയമാനുസൃതം ജീവിതം നയിക്കണമെന്ന് നിർബ്ബന്ധവുമുണ്ട്. പക്ഷേ, ഒരു ഗൃഹസ്ഥനെപ്പോലെതന്നെ നിയമങ്ങൾക്കും നിയന്ത്രണങ്ങൾക്കും വിധേയനല്ലെന്നുമാത്രം.

ഗൃഹസ്ഥാശ്രമത്തിൽ ശരിയായി വർത്തിച്ച്, ശ്രാദ്ധം, വ്രതം, അതിഥിസൽക്കാരം, ഈശ്വരോപാസന മുതലായവ അനുഷ്ഠിക്കുന്നതുകൊണ്ട്, ചിത്തശുദ്ധിയും,

അനാസക്തിയുമുണ്ടാകുന്നു. അനാസക്തി വികസിച്ചു വരുംതോറും വൈയക്തികസ്വാതന്ത്ര്യ സുഖം അനുഭവപ്പെടുന്നതാണ്. ഗൃഹസ്ഥാശ്രമധർമ്മത്തെപ്പററി മനു പറയുന്നതു നോക്കുക:—

യദ്യൽപരവശം കർമ്മ
തത്തദ്യത്നേന വർജ്ജയേൽ
യദ്യദാത്മവശം തു സ്യാ-
ത്തത്തൽസേവേത യത്നതഃ

യാതൊരു കർമ്മങ്ങൾ പരാധീനങ്ങളാണോ, അവയെല്ലാം പ്രയത്നം ചെയ്തിട്ടായാലും പരിത്യജിക്കണമെന്നും, യാതൊരു കർമ്മങ്ങൾ സ്വാധീനങ്ങളാണോ—സ്വപ്രയത്നത്താൽ സാധിക്കുന്നവയാണോ—അവയെ ശ്രമപൂർവ്വകമാണെങ്കിലും ആചരിക്കണമെന്നുമാണല്ലോ ഇതിന്റെ താല്പര്യം. ഇങ്ങിനെ ഹൈന്ദവസംസ്കാരത്തിൽ ഗൃഹസ്ഥനായാലും ശരി, സന്യാസിയായാലുംശരി, എല്ലാവർക്കുംവേണ്ടി സ്വാതന്ത്ര്യശിക്ഷണത്തിന്റെ പരമാദർശത്തെയും, പരമപ്രയോജനത്തേയും പററി പ്രതിപാദിക്കുന്നുണ്ട്; സകലർക്കും സ്വാതന്ത്ര്യം അനുവദിച്ചിട്ടുമുണ്ട്, ഒരു നിശ്ചിതസീമവരെ.

അങ്ങിനെ ആശ്രമധർമ്മം വ്യക്തിസ്വാതന്ത്ര്യത്തിന്റെ വികാസത്തിനുള്ള വിളനിലമാണെങ്കിൽ, വർണ്ണധർമ്മം, സമുദായസ്വാതന്ത്ര്യസമൃദ്ധിയുടെ സംരക്ഷണത്തിനുള്ള വേലിയാണ്. മാനവസമുദായത്തെ ആദ്യമായി ഗുണകർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തി ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രാരെന്നു നാലുവർണ്ണങ്ങളായി—യൂണിററുകളായി—തരംതിരിച്ചു. ഓരോയൂണി

ററിനും ഓരോ തൊഴിലും നിശ്ചയിച്ചു. തൊഴിൽ പരമായ തർക്കങ്ങൾക്കും, പരസ്പരമുണ്ടാകാവുന്ന സ്പർദ്ധകൾക്കും, മാത്സര്യങ്ങൾക്കും ഇടംകൊടുക്കാതെ സമുദായത്തിൻെറ വിവിധകാര്യങ്ങൾ അഥവാ ആവശ്യങ്ങൾ വിഭിന്ന യൂണിററുകൾ വിഭജിച്ചെടുത്തു നടത്തണമെന്നുള്ളതാണ് പ്രസ്തുതവർണ്ണധർമ്മത്തിൻെറ ആന്തരമായ ഉദ്ദേശം. സമുദായസേവനത്തോടൊപ്പം, അവരുടെ ഉപജീവനമാർഗ്ഗംകൂടി ആകത്തക്കനിലയ്ക്കാണ് അങ്ങിനെ ചെയ്തിട്ടുള്ളതെന്ന് അവധാനപൂർവം ആലോചിച്ചാലറിയാം. പ്രസ്തുത പ്രധാനങ്ങളായ നാലുവർണ്ണങ്ങൾക്കും പുറമേ, അവയുടെതന്നെ അവാന്തരവിഭാഗങ്ങളായി അനേകം ഉപവർണ്ണങ്ങളും (സബ്ബ്‌യൂണിററുകളും) ഉണ്ട്. അവയ്ക്കെല്ലാം സ്വതന്ത്രമായി ജീവിക്കാനും, സമുദായത്തെ സേവിക്കാനുമുള്ള ഏർപ്പാടുകൾ ഹൈന്ദവസംസ്കാരത്തിൽ ധാരാളമുണ്ട്.

ഭാരതത്തിൽ ഓരോവ്യക്തിയും, ഓരോജാതിയും ഓരോ ഉപജാതിയും, ഇങ്ങിനെ സ്വാതന്ത്ര്യസുഖം അനുഭവിച്ചുവന്നിരുന്നു. ഏറെക്കുറെ ഇന്നും അനുഭവിക്കുന്നുമുണ്ട്. ഇതുനോക്കുമ്പോൾ, ആധുനികലോകം സ്വപ്നംകാണുന്ന സ്വാതന്ത്ര്യവും, സ്ഥിതിസമത്വവും എല്ലാം വെറും സ്വാതന്ത്ര്യാഭാസംമാത്രമാണെന്നുകാണാം. റഷ്യൻസ്ഥിതിസമത്വവാദത്തിൽ വ്യക്തിസ്വാതന്ത്ര്യത്തിനു സ്ഥാനമില്ല. അംഗുലീപരിമിതരായ ഭരണാധികാരികളുടെ സ്വേച്ഛാധിപത്യത്തിനു വിധേയരായി വർത്തിക്കുകയേ ജനങ്ങൾക്കു നിർവ്വാഹമുള്ളു. സ്വതന്ത്രവായു ശ്വസിക്കണമെങ്കിൽ അധികാരത്തിൽ

കയറണം. അല്ലാത്തവർ അടിമകൾതന്നെ. ഇതൊന്നും ചിന്തിക്കാതെയാണു് ഹൈന്ദവസംസ്കാരത്തിൽ സ്വാതന്ത്ര്യത്തിനു സ്ഥാനമില്ലെന്നു ഉച്ചൈസ്തരം ഉൽഘോഷിച്ചുകൊണ്ടു് ചിലർ നടക്കുന്നതു്. അതവരുടെ ദുഷ്യമല്ല, ഹൈന്ദവസംസ്കാരത്തെ സംബന്ധിച്ചുള്ള അവരുടെ അജ്ഞതയാണു്. അതുകൊണ്ടു് അവരോടു ഒരപേക്ഷയുള്ളതു്, അവർ നമ്മുടെ സംസ്ക്കാരത്തെ ശരിക്കു മനസിലാക്കണമെന്നും, അതിലെ സിദ്ധാന്തങ്ങളെ മാനിക്കണമെന്നും അവയെ തങ്ങളുടെ ജീവിതത്തിലേയ്ക്കു് പകത്താൻ ശ്രമിക്കണമെന്നുമാണു്. അങ്ങിനെ ചെയ്താൽ മാത്രമേ സ്വാതന്ത്ര്യസുഖത്തെ അതർഹിക്കുന്നവിധം ആസ്വാദിക്കാൻ നമുക്കു സാധിക്കൂ.

---

# 4. ധർമ്മം

ധർമ്മേണൈവ ജഗത് സുരക്ഷിതമിദം
ധർമ്മോ ധരാധാരകോ
ധർമ്മാദ് വസ്തു ന കിഞ്ചിദസ്തി ഭുവനേ
ധർമ്മായ തസ്മൈ നമഃ

'ധർമ്മത്താൽ ഈ ജഗത്തു് (ലോകം) സുരക്ഷിതമാകുന്നു. ഈ ധരയ്ക്കു് (ഭൂലോകത്തിനു) ആധാരവും ധർമ്മംതന്നെ. ധർമ്മത്തെപ്പോലെ ശ്രേഷ്ഠതരമായി ഈ ലോകത്തിൽ മറെറാന്നും തന്നെയില്ല. അങ്ങിനെയുള്ള ധർമ്മത്തിനായിക്കൊണ്ടു നമസ്കാരം!'

'ധർമ്മം' എന്നതു സുപരിചിതമായ ഒരു വാക്കാണു്. ഇതു കേൾക്കാത്തവരായി ആരുംതന്നെയുണ്ടായിരിക്കയില്ല. ആകാശംപോലെ വിശ്വവ്യാപകമായ ഒരു വസ്തുവാണു 'ധർമ്മം' നാമരൂപാദികളിൽ ചില ചില്ലറ വ്യത്യാസങ്ങളുണ്ടെങ്കിലും, ലോകത്തിലെവിടെയും എന്നും നിലനിന്നുപോരുന്നതാണിതു്. നമ്മുടെ കർമ്മഭൂമിയായ ആർഷഭാരതത്തിൻെറ ജീവൻ തന്നെ ധർമ്മമാണു്. ധർമ്മമയമാണു് നമ്മുടെ ജീവിതം. നമ്മുടെ ശ്വാസോച്ഛ്വാസത്തിൽ കൂടിയും ധാർമ്മികഭാവനയാണു പ്രതിദ്ധ്വനിക്കുന്നതു്. ഭാരതത്തെ 'ധർമ്മക്ഷേത്ര' മെന്നാണു വ്യാസഭഗവാൻതന്നെ നിർവ്വചിച്ചിരിക്കുന്നതു്. ഇതിൻെറ ധർമ്മപ്രാധാന്യതയ്ക്കു് ഇതിൽക്കൂടുതൽ പ്രമാണമെന്താണു്?

'ധർമ്മം' എന്താണു്? അതിൻെറ സ്വരൂപമെ

ന്താകുന്നു? എന്നു ചോദിക്കുന്നാപക്ഷം, അതിനു ശരിയായ ഒരു നിർവ്വചനം കൊടുക്കാൻ പ്രയാസമാണ്. മക്കൾക്കു മാതാപിതാക്കന്മാരോടും, സഹോദരങ്ങൾക്കു സഹോദരീ സഹോദരന്മാരോടും, ഭാര്യക്കു ഭർത്താവിനോടും, ഭർത്താവിനു ഭാര്യയോടും, സ്നേഹിതനു സ്നേഹിതനോടുമുള്ള കർത്തവ്യവും ധർമ്മമാകുന്നു. നിത്യനൈമിത്തികങ്ങളായ കർമ്മങ്ങളും, ഷോഡശസംസ്കാരങ്ങളും ധാർമ്മികകൃത്യങ്ങളത്രെ. ന്യായാലയങ്ങളിലെ ന്യായാധീശരും ധർമ്മസ്വരൂപികളാണ്. കാലക്ഷേപത്തിനു വേണ്ടി ധനോപാർജ്ജനം ചെയ്യുന്നതിലും ധർമ്മത്തിനു തന്നെയാണു പ്രഥമസ്ഥാനം കല്പിക്കേണ്ടതു്. സന്താനാർത്ഥം അനുഷ്ഠിക്കുന്ന കാമോപഭോഗാദികളും ധാർമ്മികഭാവനാപ്രധാനങ്ങളാണ്. മോക്ഷസിദ്ധിക്കും ധർമ്മം അനിവാര്യമാകുന്നു. ചുരുക്കത്തിൽ, ഇവയ്ക്കെല്ലാം ആധാരമായിരിക്കുന്നതു് ധർമ്മമാണെന്നു താല്പര്യം. അതുകൊണ്ടാണു, ധർമ്മത്തെ പലരും പലവിധത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നതെന്നു പറയണമെന്നില്ലല്ലോ.

1. 'ചോദനാലക്ഷണോഽർത്ഥോ ധർമ്മഃ'
2. 'യതോഽഭ്യുദയനിഃശ്രേയസസിദ്ധിഃ സ ധർമ്മഃ
3. 'ധാരണാദ്ധർമ്മ മിത്യാഹുർ
ധർമ്മോ ധാരയതേ പ്രജാഃ
യഃ സ്യാദ്ധാരണസംയുക്തഃ
സധർമ്മ ഇതി നിശ്ചയഃ'

ഇങ്ങിനെ മഹാത്മാക്കൾ ധർമ്മത്തിനു പല പരിഭാഷകളും കൊടുത്തിട്ടുണ്ട്.

ധർമ്മാധർമ്മങ്ങളെ സംബന്ധിച്ചു് സംശയനിവൃത്തിവരുത്തുന്നതിനുവേണ്ടി ധർമ്മാത്മാവായ യുധിഷ്ഠിരനോടു് ഒരിക്കൽ ദക്ഷപ്രജാപതി ചോദിച്ചതിന്നു്, അദ്ദേഹത്തിന്റെ മറുപടി ഇപ്രകാരമായിരുന്നു.

'തർക്കോ/പ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാഃ
നൈകോ മുനിര്യസ്യ വചഃ പ്രമാണം
ധർമ്മസ്യ തത്വം നിഹിതം ഗുഹായാം
മഹാജനോ യേന ഗതഃ സ പന്ഥാഃ'

തർക്കശാസ്ത്രത്തിലും ധർമ്മത്തെ സംബന്ധിച്ചു് ഖണ്ഡിതമായ ഒരഭിപ്രായം പറയുന്നില്ല. ശ്രുതികളും തൽസംബന്ധമായി പല അഭിപ്രായങ്ങളാണു് പ്രകടിപ്പിക്കുന്നതു്. സ്മൃതികളിലാണെങ്കിലും മതഭേദം കാണുന്നുണ്ടു്. മഹാത്മാക്കളായ മഹർഷീശ്വരന്മാരുടെ അഭിപ്രായങ്ങളും പരസ്പരവിരുദ്ധങ്ങളത്രെ. ധർമ്മത്തിന്റെ മൌലികതത്വത്തെ ആരായുന്നപക്ഷം അതു് സാധാരണക്കാരെ സംബന്ധിച്ചിടത്തോളം അജ്ഞാതമാണെന്നു പറയാം. അതുകൊണ്ടു് മഹാത്മാക്കൾ ഏതു മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചിരുന്നുവോ, അതിനെ ധർമ്മമാർഗ്ഗമായി സ്വീകരിക്കണമെന്നു് താൽപര്യം.

ധർമ്മത്തിനു ശരിയായ ഒരു നിർവ്വചനം ഒററവാക്കിൽ കൊടുക്കാൻ സാധിക്കുമെങ്കിൽ, അതു് 'കർത്തവ്യം' എന്നതാണു്. വർണ്ണാശ്രമങ്ങളെ അടിസ്ഥാനമാക്കി നിശ്ചയിച്ചിട്ടുള്ള കർത്തവ്യങ്ങളെ പാലിക്കുക; അവയുടെ മര്യാദയെ അതിലംഘിക്കാതെ ജീവിക്കുക; ലൌകിക

വ്യവഹാരങ്ങളിൽ ആചരിക്കപ്പെടുന്ന കർത്തവ്യപാലനത്തിൽ അന്യന്നു യാതൊരുവിധമായ ഉപദ്രവവും ഉണ്ടാകാതിരിക്കാൻ മനസ്സിരുത്തുക; ഇതാണു 'ധർമ്മം തനിക്കു പ്രതികൂലങ്ങളോ, അഹിതങ്ങളോ ആയ പ്രവൃത്തികളൊന്നുംതന്നെ, അന്യരെ സംബന്ധിച്ചും ആചരിക്കാതിരിക്കണമെന്നുള്ളതാണു ധർമ്മത്തിന്റെ മൗലികസിദ്ധാന്തം.

ശ്രൂയതാം ധർമ്മസർവ്വസ്വം
ശ്രുത്വാ ചാപ്യവധാര്യതാം,
ആത്മനഃ പ്രതികൂലാനി
പരേഷാം ന സമാചരേൽ.

കർത്തവ്യാകർത്തവ്യങ്ങളെതിരിച്ചറിയുന്നതിനുവേണ്ടി ശാസ്ത്രങ്ങൾ ചിലസദാചാരങ്ങളെപ്രതിപാദിക്കുന്നുണ്ട്. ഈ സദാചാരങ്ങളാണ് സനാതനധർമ്മങ്ങളുടെമൂലങ്ങൾ

സർവാഗമാനാമാചാരഃ
പ്രഥമം പരികല്പ്യതേ
ആചാരപ്രഭവോ ധർമ്മോ
ധർമ്മസ്യ പ്രഭുരച്യുതഃ

ശ്രുതിസ്മൃത്യാദികളായ സകലശാസ്ത്രങ്ങളും ആദ്യമായി പ്രകീർത്തിക്കുന്നതു് ആചാരത്തെപ്പററിയാണ് ആചാരത്തിൽനിന്നാണു ധർമ്മത്തിന്റെ ആവിർഭാവം ധർമ്മത്തിന്റെ പ്രഭു ശ്രീകൃഷ്ണഭഗവാനാകുന്നു.

ഇതു സംബന്ധിച്ചു പുരാണപ്രസിദ്ധമായ ഒരു കഥയുണ്ട്. അതിപ്രകാരമാണ്:—

ബ്രഹ്മാവിന്റെ പത്തു മാനസപുത്രന്മാർക്കുംപുറമെ, വലത്തുമുലയിൽനിന്ന് ധർമ്മദേവനും, പൃഷ്ഠഭാഗത്തുനിന്ന് അധർമ്മവും ജനിച്ചു. ധർമ്മദേവൻതന്റെ ധർമ്മദാരങ്ങളായി ദക്ഷപ്രജാപതിയുടെ 13 പുത്രിമാരെ വിവാഹം ചെയ്തു. ശ്രദ്ധ, മൈത്രി, ദയ, ശാന്തി, തുഷ്ടി, പുഷ്ടി ക്രിയ, ഉന്നതി, ബുദ്ധി, മേധ, തിതിക്ഷ, ഹ്രീ, മൂർത്തി— എന്നിങ്ങനെയാണ് അവരുടെ പേരുകൾ. ധർമ്മത്തിന് അവരിൽ ഓരോരുത്തരിലും, ഓരോ സന്താനമുണ്ടായി. ശ്രദ്ധാപ്രഭൃതികളായ 13 ഭാര്യമാർക്കും; ശുഭം, പ്രസാദം,അഭയം, സുഖം, മോദം, അഹങ്കാരം, യോഗം ദർപ്പം അർത്ഥം, സ്മൃതി, ക്ഷാമം, പ്രശ്രയം, (വിനയം) നര–നാരായണന്മാർ–എന്നിങ്ങനെ ക്രമേണ 14 സന്താനങ്ങൾ ജനിച്ചു. ഒടുവിലത്തെ ഭാര്യയായ മൂർത്തിക്ക് ഇരട്ടസന്താനമാണുണ്ടായത്. അവരാണു നരനാരായണന്മാർ.

അധർമ്മം വിവാഹം കഴിച്ചതു് 'മൃഷ'യെ (അസത്യത്തെ) യാണ്. അധർമ്മത്തിന്റെ അപത്യങ്ങളാണു, ദംഭം, ലോഭം, ക്രോധം, കലി, ഭയം, യാതന, മായ, ശഠത, ഹിംസ, ദുരുക്തി, മൃത്യു, നരകം—എന്നിവപ്പുറുണ്ടും.

ഭഗവൽഗീതയിലെ പതിമൂന്നാമദ്ധ്യായത്തിൽ ഏഴുമുതൽ പതിനൊന്നു വരെയുള്ള ശ്ലോകങ്ങളിൽ ജ്ഞാനത്തെ സംബന്ധിച്ചും, പതിനാറാമദ്ധ്യായത്തിൽ ഒന്നുമുതൽ മൂന്നുവരെയുള്ള ശ്ലോകങ്ങളിൽ ദൈവീസമ്പത്തിനെ സംബന്ധിച്ചും പറഞ്ഞിട്ടുള്ള ലക്ഷണങ്ങൾ

സാമാന്യധർമ്മത്തെ സംബന്ധിച്ചവയാണ്. അവയെ ആചരിക്കേണ്ടതു മനുഷ്യന്റെ പ്രാഥമികധർമ്മവുമാകുന്നു. ഇതു കൂടാതെ ഗീതയിൽ ജാതിധർമ്മം, കുലധർമ്മം വർണ്ണാശ്രമധർമ്മം, മുമുക്ഷുധർമ്മം മുതലായവയെ സംബന്ധിച്ചും പ്രതിപാദിക്കുന്നുണ്ട്.

മനുഷ്യന്റെ സർവ്വപ്രഥമവും, പ്രധാനവുമായ കർത്തവ്യം (ധർമ്മം) തന്റെ പൂർവ്വികന്മാരുടെ സൽപേരിനെ നിലനിർത്തുകയെന്നുള്ളതാണ്. വിദ്യയും, സംസ്കാരവും, സൽസ്വഭാവവുംകൊണ്ട് സമുദായത്തിൽ സമുന്നതമായ ഒരു സ്ഥാനം സമ്പാദിക്കുക; കഴിയുമെങ്കിൽ അതിനെ ഒന്നുകൂടി പരിശുദ്ധമാക്കുവാൻ പരിശ്രമിക്കുക ഇത്രയും മനുഷ്യന്റെ പ്രധാനധർമ്മങ്ങളാകുന്നു.

സജാതോ യേന ജാതേന
യാതി വംശഃ സമുന്നതിം

വർണ്ണവ്യവസ്ഥ എല്ലാദേശത്തിലും ഒരുപോലെ കണ്ടുവരുന്നുണ്ട്. പക്ഷേ അതിന്റെ സ്വഭാവത്തിനു സ്വല്പം വ്യത്യാസമുണ്ടായിരിക്കാമെന്നുമാത്രം. അതിന്റെ സംസ്കാരത്തെ പ്രചരിപ്പിക്കുകയും, വിദേശീയരുടെ ആക്രമണങ്ങളിൽനിന്ന് അതിനെ രക്ഷിക്കുകയും, അന്നവസ്ത്രാദികൾക്കു ശരിയായ ഒരു വ്യവസ്ഥയുണ്ടാക്കുകയും ചെയ്യുകയെന്നതു് ഏതൊരു രാഷ്ട്രത്തിന്റെയും നന്മക്കും, നിലനിൽപിനും അനിവാര്യമാണ്.

ചാതുർവ്വർണ്യം മയാസൃഷ്ടം
ഗുണകർമ്മവിഭാഗശഃ

ഗുണകർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തിയാണു ചാതുർവ്വർണ്യത്തെ സൃഷ്ടിച്ചതെന്നു ഭഗവാൻതന്നെ പ്രസ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. ത്രിഗുണ-മൂന്നു ഗുണങ്ങളുടെ-പരിണാമഭേദംമൂലം നാലു വർണ്ണ (ജാതി) ത്തിന്റെ ഉൽപ്പത്തിസ്വാഭാവികമാണ്. ജീവാത്മാവ് ആദ്യമായി തമോഗുണപ്രധാനമായ ശൂദ്രവർണ്ണത്തിലാണു ജനിക്കുന്നതു്. പിന്നീടു ക്രമേണ ഉന്നതി പ്രാപിച്ചു രജസ്തമഃപ്രധാനമായ വൈശ്യവർണ്ണത്തിലും രജ:സത്വ പ്രധാനമായ ക്ഷത്രിയവർണ്ണത്തിലും. അവസാനം സത്വഗുണപ്രധാനമായ ബ്രാഹ്മണവർണ്ണത്തിലും ജനിക്കുന്നു. അദ്ധ്യയനം, അദ്ധ്യാപനം, യജനം. യാജനം, ദാനം, പ്രതിഗ്രഹം—ഇവ ആറും ബ്രാഹ്മണധർമ്മങ്ങളാണ്. അന്യരുടെ ആക്രമണങ്ങളിൽനിന്നും രാജ്യത്തെ രക്ഷിക്കുക, അത്യാചാരങ്ങളെ അടക്കുക, ആപത്തിലകപ്പെട്ടവരെ രക്ഷിക്കുക, നീതിന്യായങ്ങൾ നടത്തുക യുദ്ധത്തിൽ പിന്തിരിയാതിരിക്കുക ഇതെല്ലാമാണ് ക്ഷത്രിയധർമ്മങ്ങൾ. കൃഷിചെയ്യുക, വാണിജ്യം (വ്യവസായം) ചെയ്യുക, ഗോക്കളെ സംരക്ഷിക്കുക—ഇവ വൈശ്യധർമ്മങ്ങളത്രെ. പ്രസ്തുത മൂന്നു കൂട്ടർക്കും അവരുടെ പ്രവൃത്തിയിൽ വേണ്ട സഹായ സഹകരണങ്ങൾ ചെയ്തുകൊടുക്കുകയെന്നതാണു ചാതുർത്ഥവർണ്ണത്തിന്റെ ധർമ്മം. ധനതത്വശാസ്ത്രജ്ഞന്മാർ ഇതിനെ തൊഴിൽവിഭജനമെന്നു വിവക്ഷിച്ചിരിക്കുന്നു. അതുകൊണ്ടു് ഓരോരുത്തരും അവരവരുടെ കർത്തവ്യം നിർവിഘ്നം നിർവഹിക്കണം. അതുതന്നെയാണ് അവനെ സംബന്ധിച്ചിടത്തോളം ധർമ്മമായിട്ടുള്ളതു്. പക്ഷെ, അതു നിഷ്കാമമായിട്ടു വേണമെന്നു നിർബ്ബന്ധമുണ്ടു്. ഇതു സംബന്ധിച്ചു ഗീതയിൽ:—

'കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു
കദാചന'

എന്നാണ് പറഞ്ഞിരിക്കുന്നത്. കർമ്മം ചെയ്യേണ്ടതു് മനുഷ്യന്റെ കടമയാണ്. അതിന്റെ ഫലത്തെപ്പററി ചിന്തിക്കേണ്ട ആവശ്യമില്ല കർമ്മത്തിനു ഫലമുണ്ട്. അതു് അവ രതന്നെ സിദ്ധിക്കുകയും ചെയ്യും. അതുകൊണ്ടാണ് നിഷ്കാമമായി കർമ്മത്തെ അനുഷ്ഠിക്കണമെന്നു നിർദ്ദേശിച്ചിരിക്കുന്നതു്.

മാനവജീവിതത്തിന്റെ സർവ്വപ്രധാനലക്ഷ്യം ആദ്ധ്യാത്മിക ഉന്നതിയാണ്; ആത്മസാക്ഷാല്ക്കാരമാണ് അതിന്റെ പരമലക്ഷ്യം. ജീവിതവും ധർമ്മവുമായി അഭേദ്യമായ ഒരു ബന്ധമുണ്ട്; ഉണ്ടായിരിക്കയും വേണം. കർമ്മങ്ങളെല്ലാംതന്നെ ധർമ്മത്തെ ആശ്രയിച്ചാണിരിക്കുന്നതു്. കർമ്മങ്ങളിൽ വച്ച് ഭഗവൽഭക്തിയാണ് പരമധർമ്മമെന്നു പറയപ്പെടുന്നതു്. മററു സകല ധാർമ്മികകാര്യങ്ങളും അതിന്റെതന്നെ അവാന്തരവിഭാഗങ്ങളത്രെ.

വേദഃസ്മൃതിഃ സദാചാരഃ
സ്വസ്യ ച പ്രിയമാത്മനഃ
ഏതച്ചതുർവ്വിധം പ്രാഹുഃ
സാക്ഷാൽധർമ്മസ്യ ലക്ഷണം

(മനുസ്മൃതി)

എന്നാണ് ധർമ്മത്തെ സംബന്ധിച്ച് മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നതു്.

മഹാത്മാവായ ഭീഷ്മർ ശരശയ്യയിൽ കിടന്നുകൊണ്ട് ധർമ്മത്തെ സംബന്ധിച്ച്, ധർമ്മാത്മാവായ

യുധിഷ്ഠിരന് ഉപദേശിക്കുന്നതു് ഇപ്രകാരമാണ്. 'സർവ്വശക്തനും, സച്ചിദാനന്ദസ്വരൂപനും, സർവ്വവ്യാപിയും പുരുഷോത്തമനുമായ ഭഗവാൻ ശ്രീകൃഷ്ണൻ ചരാചരാത്മകമായ ഈ പ്രപഞ്ചത്തിന്റെ പ്രഭുവാണ്. അദ്ദേഹം സകല ജീവജാലങ്ങളുടേയും ഹൃദയപത്മത്തിൽ സദാ അധിവസിക്കുന്നുണ്ടു്. ആ പരമാത്മാവിനെ ഭക്തിയോടുകൂടി എപ്പോഴും സ്മരിക്കുകയും ഉപാസിക്കുകയും ചെയ്താൽ ആദ്ധ്യാത്മികവും, ആധിഭൗതികവും, ആധിദൈവികവുമായ ത്രിവിധ താപങ്ങളിൽനിന്നും മുക്തി പ്രാപിക്കാം അങ്ങനെ പാപനിവൃത്തിവന്ന ജീവാത്മാവ് അവസാനം ആ പരമാത്മാവിൽതന്നെ വിലയം പ്രാപിക്കുന്നു. ഇതാണ് സർവ്വശ്രേഷ്ഠമായ ധർമ്മം.

ദേവന്മാർക്കുകൂടി ദുർല്ലഭമായ ഒന്നാണ് മനുഷ്യന്റെ ശരീരം. കർമ്മഭൂമിയായ ഭാരതവർഷത്തിൽ ശരീരധാരണം ചെയ്യാതെ ദേവന്മാർക്കുകൂടി മുക്തിസിദ്ധിക്കുന്നതല്ലെന്നാണ് പറയുന്നതു്. 'ജന്തൂനാം നരജന്മ ദുർലഭതരം' എന്ന ആപ്ത വാക്യംതന്നെ മാനവശരീരത്തിന്റെ സർവ്വശ്രേഷ്ഠതയെ പ്രഖ്യാപനംചെയ്യുന്നില്ലേ? ഇത്ര മഹത്തായ മനുഷ്യശരീരം സിദ്ധിച്ചിട്ടും അതിന്റെ പരമലക്ഷ്യമായ ആത്മസാക്ഷാൽക്കാരത്തിനുവേണ്ടി പരിശ്രമിക്കാതെ, അതിനെ 'കുരങ്ങന്റെ കയ്യിലെ പൂമാല' പോലെ ദുരുപയോഗപ്പെടുത്തികളയുകയെന്നതു് എത്രതന്നെ ബുദ്ധിമോശമാണെന്ന് സഹൃദയരായ വായനക്കാരുതന്നെ വിചാരിച്ചുനോക്കുക.

---

# ഉപനിഷത്തുകൾ

ധനുർഗൃഹീത്വൌപനിഷദം മഹാസ്ത്രം
ശരം ഹ്യുപാസാനിശിതം സന്ദധീത
ആയമ്യ തദ്ഭാവഗതേന ചേതസാ
ലക്ഷ്യം തദേവാക്ഷരം സോമ്യ വിദ്ധി

അദ്ധ്യാത്മവിദ്യയെ അഥവാ ബ്രഹ്മവിദ്യയെയാണ് 'ഉപനിഷത്തെ'ന്നു പറയുന്നത്. ഇതു വേദത്തിന്റെ അന്ത്യഭാഗമായതുകൊണ്ട് 'വേദാന്ത'മെന്നും പറയപ്പെടുന്നു. വേദാന്തത്തെ സംബന്ധിച്ചുള്ള ശ്രുതി സംഗ്രഹഗ്രന്ഥങ്ങളെയും ഉപനിഷത്തുകൾ എന്നു പറയാറുണ്ട്.

വേദത്തിന്റെ ജ്ഞാനകാണ്ഡമാണ് 'ഉപനിഷത്ത്' ഇതു അജ്ഞാനാന്ധകാരത്തെ അകററിലോകത്തിനു ജ്ഞാനരശ്മിയെ പ്രദാനം ചെയ്യുന്ന ഒരു മഹത്തായ പ്രകാശപുഞ്ജമാണ്. സനാതനധർമ്മത്തിന്റെ മൌലികങ്ങളായ തത്വരത്നങ്ങളാൽ പ്രകാശമാനമായ ഉപനിഷത്തു അനാദികാലം മുതൽ ഇന്നുവരെ ലോകത്തിനു പ്രകാശത്തെ പ്രദാനം ചെയ്തുകൊണ്ടേയിരിക്കുന്നു; ആചന്ദ്രതാരം ഇതു പ്രശോഭിച്ചുകൊണ്ടുതന്നെ ഇരിക്കയും ചെയ്യും. ഭാരതത്തിന്റെ ഒരമൂല്യ സമ്പത്താണ് ഉപനിഷത്തു, ഇതിന്റെ ലക്ഷ്യം 'ലോകാഃ സമസ്താസ്സുഖിനോ ഭവന്തു' എന്നതാണ് അദ്ധ്യാത്മജ്ഞാനത്തിന്റെ അക്ഷയഭണ്ഡാഗാരമാണിതു്. ഇതിന്റെ സർവ്വപ്രധാനമായ സിദ്ധാന്തം:—

"ഏകമേവാദ്വിതീയം ബ്രഹ്മ
നേഹ നാനാസ്തി കിഞ്ചന.

—ഇതാണ്. ഉപനിഷത്തു ജീവാത്മാവിനെ അല്പജ്ഞാനത്തിൽനിന്ന അനന്തജ്ഞാനത്തിലേക്കും, അല്പസത്തയിൽനിന്ന അനന്തസത്തയിലേക്കും, പരിമിതസാമർത്ഥ്യത്തിൽനിന്ന അസീമശക്തിയിലേക്കും, നശ്വരങ്ങളായ അല്പസുഖങ്ങളനിൽന്ന അനശ്വരമായ അനന്തസൌഖ്യത്തിലേക്കും, നിത്യാനന്ദത്തിലേക്കും, ശാശ്വതശാന്തിയിലേക്കും കൊണ്ടുചെന്നെത്തിക്കുന്നു. ജനിമൃതിഭവഘോരവാരിരാശിയിൽനിന്ന മനുഷ്യന മുക്തി സിദ്ധിക്കണമെങ്കിൽ ഉപനിഷത്തിനെ ആശ്രയിച്ചേ മതിയാവൂ

ഉപനിഷദ്ജ്ഞാനം ഗുരുമുഖത്തിൽനിന്നും സിദ്ധിക്കേണ്ട ഒന്നാണ്. അല്ലാതെ കേവലം ഗ്രന്ഥപാരായണംകൊണ്ടുമാത്രം ബ്രഹ്മവിദ്യ സിദ്ധിക്കുന്നതല്ല. അതുകൊണ്ടാണ് അദ്ധ്യാത്മജ്ഞാനത്തിന അധികാരിവേണമെന്ന് നിർബ്ബന്ധിച്ചിരിക്കുന്നതു്. അനധികാരിയുടെ സാധനാസമ്പത്തിഹീനവും, വാസനാകലുഷിതവുമായ അന്തഃകരണത്തിൽ അദ്ധ്യാത്മജ്ഞാനം പ്രകാശിക്കുന്നതല്ല. അതു മരുഭൂമിയിൽ വിത്തിടുന്നതിനും മുഷിഞ്ഞ വസ്ത്രത്തിൽ നിറം പിടിപ്പിക്കുന്നതിനും തുല്യമായിരിക്കും. ബ്രഹ്മവിദ്യ പഠിപ്പിക്കാൻ അവൻ അധികാരിയാണോ എന്ന് പരീക്ഷിച്ചറിഞ്ഞതിന ശേഷമേ അതു ഉപദേശിക്കാൻ പാടുള്ളൂ, എന്ന ശാസ്ത്രം നിഷ്കർഷിക്കുന്നുണ്ടു്.

നാപുത്രായ ദാതവ്യം
നാശിഷ്യായ ദാതവ്യം

സമൃക്പരീക്ഷ്യ ദാതവ്യം
മാസം ഷൺമാസവത്സരം

ശിഷ്യനെ പരീക്ഷിക്കണമെന്നു പറഞ്ഞിട്ടുള്ളതു പോലെതന്നെ, ഗുരുവിൻെറ ലക്ഷണങ്ങളെ സംബന്ധിച്ചും ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ടു്.

"തദ്വിജ്ഞാനാത്ഥം സ ഗുരുമേവാഭിഗ-
ച്ഛേൽ, സമിൽപാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം"

ഇതുസംബന്ധിച്ചു ഭഗവൽഗീതയിൽ പറയുന്നതു നോക്കുക:-

തദ്വിദ്ധി പ്രണിപാതേന
പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേ ജ്ഞാനം
"ജ്ഞാനിനസ്തത്വദർശിനഃ"

ശ്രോത്രിയനും (വേദവേദാന്തപാരംഗതൻ) ബ്രഹ്മനിഷ്ഠനും, തത്വദർശിയുമായ സൽഗുരുവിനെ സന്തോഷിപ്പിച്ചു, അദ്ദേഹത്തിൽനിന്നു വേണം ഉപനിഷദ്ജ്ഞാനോപദേശം സ്വീകരിക്കേണ്ടതെന്നാണു ശാസ്ത്രനിയമം.

ശ്രവണം തു ഗുരോഃ പൂർവ്വം
മനനം തദനന്തരം
നിദിദ്ധ്യാസനമിത്യേതൽ
പൂർണ്ണബോധസ്യ കാരണം.

ഇങ്ങിനെയാണു്, അദ്ധ്യാത്മജ്ഞാനം സമ്പാദിക്കേണ്ടതു്.

"ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി"

ഉപനിഷത്തിലെ ഈ ഉപദേശം മാനവലോകത്തിനു ഒരനുഗ്രഹം തന്നെയാണു്.

"ജീവോ ബ്രഹ്മൈവ നാപരഃ"

എന്നാണ് അനുഭവജ്ഞന്മാരായ ആചാര്യന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നത്. അതായതു്, ജീവൻ ബ്രഹ്മം തന്നെയാണ്; അതുബ്രഹ്മത്തിൽനിന്നു ഭിന്നമല്ല. ജീവാത്മപരമാത്മൈക്യത്തെ സാധിപ്പാൻ ഇത്ര മഹത്തായ ഒരുപദേശം വേറെ എന്താണ്?

"സർവ്വം ഖല്വിദം ബ്രഹ്മ," "തത്വമസി!"

ഇതു സർവ്വം (കാണപ്പെടുന്ന ദ്വൈതപ്രപഞ്ചം) വാസ്തവത്തിൽ ബ്രഹ്മംതന്നെയാണ്; ആ ബ്രഹ്മം നീയാകുന്നു.

ഉപനിഷദ്തത്വജ്ഞാനോപദേശത്തിന്റെ സാരസംഗ്രഹമാണിതു. ഇതിൽ വിശ്വാസവും ശ്രദ്ധയും ഇല്ലാതിരിക്കുകയെന്നതത്രെ"നാസ്തികത്വം"ജീവാത്മാവു പരമാത്മാവിൽനിന്നു ഒരിക്കലും ഭിന്നമല്ല. അങ്ങിനെ അഭിന്നമാണെന്നിരിക്കിലും അവിദ്യനിമിത്തം, (അജ്ഞാനാന്ധകാരം നിമിത്തം) ആ അജന്മാവും, അവിനാശിയും, സച്ചിദാനന്ദമയവും ആയ ആത്മതത്വത്തെ അറിയുന്നില്ലെന്നു മാത്രം. ഈ അവിദ്യയെ (അജ്ഞാനത്തെ) നശിപ്പിക്കുന്നതിനുവേണ്ടി ഉപനിഷത്തിൽ ജീവാത്മാവിന്റേയും, പരമാത്മാവിന്റേയും, ഐക്യത്തെയും അഭിന്നതയേയും പ്രതിപാദിക്കുന്നതോടുകൂടി ജഗത്തു് മിഥ്യയാണെന്നും സമർത്ഥിച്ചിട്ടുണ്ട്. അതിനെ അടിസ്ഥാനപ്പെടുത്തിയാണ് നമ്മുടെ പ്രാചീനാചാര്യന്മാർ, "ബ്രഹ്മ സത്യം ജഗന്മിത്ഥ്യാ" എന്നു പ്രതിവചിച്ചിരിക്കുന്നതു്.

ബ്രഹ്മം സത്യമാകുന്നു; ജഗത് (പ്രപഞ്ചം) മിത്ഥ്യയാകുന്നു. എപ്രകാരം മങ്ങിയപ്രകാശത്തിൽ കയറു

പാമ്പിന്റെ പ്രതീതി ജനിപ്പിക്കുന്നുവോ, അപ്രകാരം
തന്നെയാണു അവിദ്യയിൽ നിർഗ്ഗുണവും, നിരാകാരവു
മായ ബ്രഹ്മസത്ത, സഗ്ഗുണവും, സകാരവുമായ ജഗദ്രൂപ
മായി (പ്രപഞ്ചരൂപത്തിൽ) കാണപ്പെടുന്നതെന്നു താല്പ
ൎയ്യം. പ്രകാശക്കുറവുമൂലം യഥാൎത്ഥത്തിലുള്ള കയറല്ല
കാണപ്പെടുന്നതു്, പിന്നെയോ, അയഥാൎത്ഥമായ സൎപ്പ
ത്തിന്റെ പ്രതീതിയാണ് നമുക്കവിടെയുണ്ടാകുന്നതു്.
അതുപോലെതന്നെ യഥാൎത്ഥത്തിലുള്ള ബ്രഹ്മസത്ത നമു
ക്കനുഭവപ്പെടാതെ, വാസ്തവത്തിൽ ഇല്ലാത്തതും സത്താ
രഹിതവുമായ പ്രപഞ്ചമാണു് ദൃഷ്ടിഗോചരമാകുന്നതെ
ന്നുള്ളതാണു് പരമാൎത്ഥം. വാസ്തവത്തിൽ ഒരു വസ്തു
തന്നെയാണു് രണ്ടും. കയറുതന്നെയാണു് പാമ്പായിട്ടു
തോന്നിച്ചതു്. കയറു പാമ്പാണെന്നു തോന്നിയതു്
ഭ്രമമാണെന്നു പറയണമെന്നില്ലല്ലോ. ഇതുപോലെ
ജ്ഞാനാവസ്ഥയിലുള്ള ബ്രഹ്മംതന്നെ, ഭ്രമാവസ്ഥയിൽ
(അജ്ഞാനദശയിൽ) പ്രപഞ്ചമായി തോന്നുന്നു എന്നു
മാത്രം. അജ്ഞാനം നശിക്കുന്നതുവരെ പ്രപഞ്ചത്തിന്റെ
പ്രതീതിയും ബ്രഹ്മത്തിന്റെ അപ്രതീതിയും ഉണ്ടായിരി
ക്കും. ഹൃദയാകാശത്തിൽ വ്യാപിച്ചിരിക്കുന്ന അജ്ഞാന
മാകുന്ന കാർമേഘപടലങ്ങൾ നീങ്ങുമ്പോൾ അവിടെ
ജ്ഞാനസൂര്യൻ ഉദയംചെയ്യുന്നു. അപ്പോൾ, സൎവ്വാധി
ഷ്ഠാനമായ ബ്രഹ്മസത്തമാത്രമാണു സത്യമെന്നും, കയ
റിലുണ്ടായ സർപ്പപ്രതീതിയും, ബ്രഹ്മത്തിലുണ്ടായ പ്രപ
ഞ്ചപ്രതീതിയും മിത്ഥ്യയാണെന്നും അനുഭവപ്പെടുന്നു.

പ്രസ്തുത ഉപനിഷൽജ്ഞാനം സദ്ഗുരുക്കന്മാരിൽ
നിന്നു സമ്പാദിക്കേണ്ടതാണെന്നു പറഞ്ഞല്ലോ. അങ്ങിനെ

ദൃഷ്ടാന്തപൂർവ്വമായ ഗുരൂപദേശത്തെ സശ്രദ്ധം ശ്രവിച്ച്, പിന്നീട് അതിനെ മനനംചെയ്തു, വൈരാഗ്യാദി സാധനാസമ്പത്തിയുടെ സഹായത്താൽ പ്രപഞ്ചം മിഥ്യയാണെന്നുള്ള ബോധം ഉണ്ടാവുകയും അപ്പോൾ നിദിധ്യാസനാദി അന്തരംഗസാധനകളുടെ സഹയോഗം ഹേതുവായി ജീവബ്രഹ്മൈക്യബോധം അനുഭവപ്പെടുകയും ചെയ്യുന്ന ഇതു സ്വാത്മാനുഭൂതി എന്ന അവസ്ഥയത്രെ. അതു അന്യനെ പറഞ്ഞു മനസ്സിലാക്കാൻ പ്രയാസമാണ്. ആ നിലയിൽ എത്തിയിട്ടുള്ള ബ്രഹ്മജ്ഞാനികളെ സംബന്ധിച്ചു ഉപനിഷത്തിൽ:—

"ന തസ്യ പ്രാണാ ഉൽക്രാമന്തി,
ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി"

എന്നാണു പറയുന്നതു്. ഇതു ജീവബ്രഹ്മൈക്യജ്ഞാനത്തിന്റെ പരമോച്ചനിലയാണ്. ശാശ്വതമായ ശാന്തിയും, സമാധാനവും, സംതൃപ്തിയും നിറഞ്ഞ പ്രസ്തുത പരമാനന്ദാവസ്ഥയിലേക്ക്, മനുഷ്യനെ കൊണ്ടുചെന്നെത്തിക്കുന്നതിനുള്ള ഉപദേശങ്ങളാണ് ഉപനിഷത്തിന്റെ ഉള്ളടക്കമെന്നു താല്പര്യം.

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥചതുഷ്ടയത്തിൽ ഏററവും ശ്രേഷ്ഠവും, ശാശ്വതവുമായ "മോക്ഷ"മാണ്, മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യമെന്നു പറയണമെന്നില്ലല്ലൊ. മോക്ഷം പരമാനന്ദമായ ഒരു പദവിയാണ്. പ്രസ്തുത പദവിയെ പ്രാപിക്കുന്നതിനുവേണ്ടിയാണ്, ജനനമരണക്ലേശം അനുഭവിച്ചുകൊണ്ടു് അനേകലക്ഷം യോനിപരിവർത്തനങ്ങളിൽ

അലഞ്ഞുതിരിയുന്ന ജീവാത്മാവിന്, ഈശ്വരൻ മനുഷ്യജന്മം കൊടുക്കുന്നത്. അതിനാൽ മനുഷ്യൻ മോക്ഷപ്രാപ്തിക്ക പരിശ്രമിക്കുന്നില്ലെങ്കിൽ, അവൻെറ ജന്മം നിഷ്ഫലംതന്നെ. ഇതരയോനികളിൽ സ്ഥിതിചെയ്യുന്ന ജീവാത്മാവിന് മനുഷ്യയോനികളിൽ കൂടിയല്ലാതെ മോക്ഷം സിദ്ധിക്കുന്നതല്ല "ജന്തൂനാം നരജന്മ ദുർല്ലഭതരം," എന്ന ആപ്തവാക്യം തന്നെ മനുഷ്യജന്മത്തിൻെറ സർവ്വശ്രേഷ്ഠതയെ പ്രഖ്യാപനം ചെയ്യുന്നില്ലേ? ഇത്ര പരമദുർല്ലഭമായ മനുഷ്യജന്മം സദ്ധിച്ചിട്ടും അതിൻെറ പരമലക്ഷ്യമായ മോക്ഷത്തിനുവേണ്ടി പരിശ്രമിക്കാതെ,-തന്റെ ജന്മസാഫല്യത്തിനുവേണ്ടി യത്നിക്കാതെ—അതിനെ "കുരങ്ങിൻെറ കയ്യിലെ പൂമാലപോലെ" ദുരുപയോഗപ്പെടുത്തികളയുന്ന മനുഷ്യനെ സംബന്ധിച്ചു:—

ലബ്ധ്വാ കഥഞ്ചിന്നരജന്മ ദുർലഭം
തത്രാപി പുംസ്ത്വം ശ്രുതിപാരദർശനം
യസ്ത്വാത്മമുക്തൌ ന യതേത മൂഢധീഃ
സഹ്യാത്മഹാ സ്വം വിനിഹന്ത്യസദ് ഗ്രഹാൽ.

എന്നല്ലാതെ എന്തുപറയട്ടെ!

ശരിക്കുകൊണ്ട്, അജ്ഞാനത്താൽ ആത്മഹത്യ ചെയ്യാതെ, ആത്മാവിനെ അധഃപതിപ്പിക്കാതെ ആത്മതത്വത്തെ ആരായുകയെന്നതാണ്, മനുഷ്യൻെറ സർവ്വപ്രഥമവും പ്രധാനവുമായ കർത്തവ്യമെന്നു വേദങ്ങളും, ഉപനിഷത്തുകളും ഒരുപോലെ ഉൽഘോഷിക്കുന്നതിനാൽ, നിസ്സാരങ്ങളായ വിഷയവാസനകളെ വെടിഞ്ഞു

പ്രസ്തുത ലക്ഷ്യപ്രാപ്തിക്കുവേണ്ടി പരിശ്രമിക്കാൻ നാമോരോരുത്തരും ഒരുമ്പെടണമെന്നുള്ളതാണ് എനിക്കു പറയുവാനുള്ളത്. നശ്വരങ്ങളായ വിഷയ സുഖങ്ങളിൽ ഭ്രമിച്ചു, പ്രധാനലക്ഷ്യത്തെ വിസ്മരിച്ചു ജീവിക്കുന്നതായാൽ നമുക്കു ഈ ജനിമൃതിഭവഘോരവാരിരാശിയെ ഒരിക്കലും തരണം ചെയ്യാൻ സാധിക്കുന്നതല്ലെന്നു കൂടി ഓർക്കേണ്ടതാണ്.

---

# ഭഗവൽസന്ദേശം

ശ്രീമദ് ഭഗവൽഗീതയിൽ, ശ്രീകൃഷ്ണപരമാത്മാവ് തന്റെ ആത്മസുഹൃത്തായ അർജ്ജുനനെ നിമിത്തമാക്കിക്കൊണ്ട് മാനവലോകത്തിന് കൊടുത്തിട്ടുള്ള ദിവ്യസന്ദേശങ്ങളെ അഥവാ സാരോപദേശങ്ങളെ സംബന്ധിച്ചു ചിലതു പറയുവാനാണ്, ഈ ലേഖനത്തിൽ ഉദ്ദേശിക്കുന്നതു് ഭഗവാന്റെ സർവ്വശ്രേഷ്ഠങ്ങളായ ആ സാരോപദേശങ്ങളെന്തെല്ലാമെന്നു മനസ്സിലാക്കുകയും, അവയെ ജീവിതത്തിലേക്കു പകർത്തി അനുവർത്തിക്കുകയും ചെയ്യേണ്ടതു മനുഷ്യന്റെ ശ്രേയസ്സിനു അനിവാര്യമാണ്; എന്നുമാത്രമല്ല, അതു എന്നത്തേക്കാളും ഇന്നു കൂടുതൽ ആവശ്യമായിരിക്കയുമാണ്. കാരണം ഇന്നു മനുഷ്യന്റെ ബുദ്ധി അവന്റെ നന്മയിലേക്കല്ല; നാശത്തിലേക്കാണ് വ്യാപരിച്ചുകൊണ്ടിരിക്കുന്നതു്. മനുഷ്യരാശിയേയെന്നല്ല; സർവ്വ ജീവരാശികളെപ്പോലും ഒന്നടങ്കം ഒരു നിമിഷംകൊണ്ടു നശിപ്പിച്ചുനാമാവശേഷമാക്കാനുള്ള മാരകായുധങ്ങളുംമററും മനുഷ്യൻ കണ്ടുപിടച്ചു സ്വാധീനമാക്കിക്കഴിഞ്ഞു. അതു് ശത്രുവിനെ മാത്രമല്ല; അവനെത്തന്നെ അപായപ്പെടുത്തുന്ന ആയുധമാണ് തന്റെ കയ്യിലുള്ളതെന്ന വിചാരം കൂടാതെ അവനിന്നഭിമാനം കൊള്ളുകയല്ലേ? കഷ്ടം! മനുഷ്യന്റെ മൂർഖതക്ക് ഇതിൽപരം ഒരു തെളിവ് എന്താണുവേണ്ടതു്?

ശ്രീകൃഷ്ണൻ തൻെറ തത്വോപദേശങ്ങളുടെ ഉപക്രമമായി അർജ്ജുനനോട് ആദ്യമായി ആജ്ഞാപിക്കയാണ്:—

ക്ലൈബ്യംമാസ്മ ഗമഃപാർത്ഥ!
നൈതത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൌർബ്ബല്യം
ത്യക്ത്വോത്തിഷ്ഠ പരംതപ!

ഹേ, പാർത്ഥ! ഭീരുത്വംകളയുക. ഇതു നിന്നെ സംബന്ധിച്ചിടത്തോളം നല്ലതല്ല. അല്ലയോ, പരംതപനായ അർജ്ജുന! ഈ നിസ്സാരമായ ഹൃദയദൌർബ്ബല്യത്തെ ത്യജിച്ചിട്ട് ധൈര്യമായി എഴുന്നേററുനില്ക്കുക.

യുദ്ധാരംഭത്തിൽ, സമരരംഗത്തുവച്ചു ശോകാകുലനായ അർജ്ജുനനു ഭഗവാൻ കൊടുത്ത ഈ ആജ്ഞ ജീവിതസമരത്തിൽ ഓരോ മനുഷ്യനും അനുസ്മരിക്കേണ്ടതാണ്. ലോകക്ഷേമത്തിനുവേണ്ടി ഏതു കാലദേശാവസ്ഥയിലും ആചരിക്കേണ്ട തത്വോപദേശമാണിതു്. ഇത്രമാത്രം മഹത്തരമായ ഒരു ധർമ്മോപദേശം, മനുഷ്യൻെറ ലൌകികവും പാരലൌകികവുമായ ജീവിതത്തിൽ പ്രായോഗികമാക്കേണ്ടതായ ഒരു ഹിതോപദേശം മററെന്താണ്.? ഭീരുത്വം ത്യജിക്കുക,മനസ്സിൻെറ ദൌർബ്ബല്യം കളയുക, സമരക്ഷേത്രത്തിലേക്ക് സധൈര്യം ഇറങ്ങുക—ജീവിതവിജയത്തിന് മനുഷ്യനു ഇതിൽക്കവിഞ്ഞ നിർദ്ദേശമുണ്ടോ?

ഇതിനെ സമർത്ഥിച്ചുകൊണ്ടു് വീണ്ടും ഭഗവാൻ പറയുകയാണ്:—

മാത്രാസ്പർശാസ്തു കൌന്തേയ!
ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോഽനിത്യാ—
സ്താംസ്തിതിക്ഷസ്വ ഭാരത!

അല്ലയോ, കുന്തീപുത്രനായ അർജ്ജുന! തണുപ്പും ചൂടും സുഖവും ദുഃഖവും അനുഭവപ്പെടുത്തുന്നതായ ഇന്ദ്രിയങ്ങളുടേയും വിഷയങ്ങളുടേയും സംയോഗം ക്ഷണഭംഗുരവും അനിത്യവുമത്രെ; അതിൽ എന്താണിത്ര ഭ്രമിക്കാനുള്ളതു്? അവയെ നീ സഹിക്കുക.

ആദ്യമായി ശക്തി—മാനസികവും ശാരീരികവുമായ ബലം—സംഭരിക്കണം; അതോടുകൂടി സഹനശീലവും ഇന്ദ്രിയങ്ങളെക്കൊണ്ടു് ദുഃഖമല്ലാതെ, സുഖം ഒരിക്കലും ഉണ്ടാകുന്നതല്ല അതുകൊണ്ടു് ഏതുകാര്യത്തിലും അരശേഷം പരിഭ്രമിക്കാതെ ധൈര്യമായി ഇരിക്കുക. സുഖവും ദുഃഖവും അതിന്റെ പാട്ടിനു വരികയോ പോവുകയോ ചെയ്തുകൊള്ളട്ടെ. ഈയൊരു ഉറച്ച മനഃസ്ഥിതിയാണു് മനുഷ്യന്റെ വിജയത്തിനുള്ള അടിസ്ഥാനം. എന്തുകൊണ്ടെന്നാൽ:—

യേഹിസംസ്പർശജാഭോഗാ
ദുഃഖയോനയഏവതേ
ആദ്യന്തവന്തഃ കൌന്തേയ!
നതേഷുരമതേബുധഃ

ബാഹ്യവിഷയങ്ങളുമായുള്ള ഇന്ദ്രിയങ്ങളുടെ സമ്പർക്കത്തിൽനിന്നും യാതൊരു സുഖം കിട്ടുന്നുവോ, അതു ദുഃഖത്തിനുകാരണമാകുന്നു. അവ ആദിയും അന്തവു

മുള്ളവയാകുന്നു. അതിനാൽ അനിത്യമായ പ്രസ്തുത സുഖംകൊണ്ടു് ജ്ഞാനികൾ സംതൃപ്തരാകുന്നില്ല.

ഈവക കാര്യങ്ങളെല്ലാം കണക്കിലെടുത്തുകൊണ്ടു് മനുഷ്യൻ ആദ്യമായി സഹനശീലം സമ്പാദിക്കണം. ക്ഷമയോടുകൂടി കാര്യങ്ങൾ ചെയ്യണം. അതിനുശേഷം:

ബാഹ്യസ്പർശേഷ്വസക്താത്മാ
വിന്ദത്യാത്മനിയൽ സുഖം
സബ്രഹ്മയോഗയുക്താത്മാ
സുഖമക്ഷയമശ്നുതേ.

ബാഹ്യവിഷയങ്ങളിൽ ആസക്തിരഹിതനായിരിക്കുന്നവനു, സ്വന്തം ആത്മാവിൽ സ്ഥിതിചെയ്യുന്ന യഥാർത്ഥമായ സുഖം കിട്ടുന്നതാണു്. പരമാത്മാവിനോടുകൂടിയിരിക്കുന്ന അവനു് അക്ഷയമായ ആനന്ദാനുഭൂതിയുണ്ടാകുന്നു.

വിഷയഭോഗങ്ങളിലുള്ള സുഖം, യഥാർത്ഥത്തിൽ സുഖമല്ലെന്നും, അതു കേവലം സുഖത്തിൻെറ പ്രതീതിമാത്രമാണെന്നും ഉള്ള ബോധം ഉണ്ടാകുമ്പോൾ, അവനു വിഷയാദികളിലുള്ള ആസക്തിയില്ലാതാകുന്നു. അങ്ങിനെയുള്ളവൻ ആത്മാനന്ദത്തിൽ അഥവാ ബ്രഹ്മാനന്ദത്തിൽ മഗ്നനായിരിക്കുന്നു. 'യംലബ്ധ്വാചാപരം ലാഭം മന്യതേനാധികം തതഃ — യാതൊരാത്മാനന്ദം സിദ്ധിച്ചാൽ, അതിലുമുപരിയായി മററ്റൊതൊരുലാഭ — ആനന്ദ — വും ആഗ്രഹിക്കുന്നതല്ല. അങ്ങിനെയുള്ള ആത്മാനന്ദാമൃതത്തിൻെറ ഒരു തുള്ളിയെങ്കിലും ആസ്വദിക്കാൻ കഴിഞ്ഞാൽ; പിന്നെ, ആരാണു വെറും മിത്ഥ്യ

യായ ഈ ലൌകികസുഖത്തിൻെറ പിന്നാലെ ഓടു ന്നതു്?

ദ്വിതീയ അദ്ധ്യായത്തിൽ ഭഗവാൻ അർജ്ജുനന്റെ വാദമുഖങ്ങളെയെല്ലാം യുക്തിയുക്തമായി ഖണ്ഡിച്ചു കൊണ്ടു്, അദ്ദേഹത്തെ യുദ്ധത്തിനു് പ്രേരിപ്പിച്ചുകൊണ്ടു് പറയുകയാണു്:—

> അന്തവന്ത ഇമേ ദേഹാ
> നിത്യസ്യോക്താ: ശരീരിണഃ
> അനാശിനോഽപ്രമേയസ്യ-
> തസ്മാദ്യുദ്ധ്യസ്വ ഭാരത!

നിത്യനായ ആത്മാവു് അധിവസിക്കുന്ന ഈ ശരീരം അനിത്യമാണു്, അന്തമുള്ളതാണു്. ആത്മാവ് അപ്രമേയവും അനശ്വരവുമാകുന്നു. അതായതു് അചിന്ത്യവും അനിർവ്വചനീയവുമാണു്. അതു് ഇന്നപ്രകാരമുള്ളതെന്നു് തീർത്തുപറയാൻ തരമില്ല. അതിനാൽ, അർജ്ജുന! നീ ഈ വിഷാദമെല്ലാം കളഞ്ഞു യുദ്ധം ചെയ്യുക. ഇതിനുശേഷം പാൽബലകമായി ഭഗവാൻ തുടന്നു:-

> ഹതോവാ പ്രാപ്സ്യസി സ്വർഗ്ഗം
> ജിത്വാവാ ഭോക്ഷ്യസേ മഹീം
> തസ്മാദുത്തിഷ്ഠ കൌന്തേയ!
> യുദ്ധായ കൃതനിശ്ചയ:

ഹേ, കുന്തീപുത്ര! നീ യുദ്ധത്തിൽ കൊല്ലപ്പെടുകയാണെങ്കിൽ, നിനക്കു് സ്വർഗ്ഗസുഖം കിട്ടും. അല്ലെങ്കിൽ, ശത്രുക്കളെ സംഹരിച്ചിട്ടു് സാമ്രാജ്യസുഖം അനുഭവിക്കാം. എങ്ങിനെ നോക്കിയാലും, യുദ്ധംചെയ്യുന്നതു

കൊണ്ട് ഗുണമല്ലാതെ ദോഷമൊന്നും വരാനില്ലെന്ന് താല്പര്യം. അതിനാൽ യുദ്ധം ചെയ്യാൻ ഉറച്ച് എഴുന്നേൽക്കുക.

സുഖദുഃഖേ സമേകൃത്വാ
ലാഭാലാഭൌ ജയാജയൌ
തതോ യുദ്ധായയുജ്യസ്വ
നൈവം പാപമവാപ്സ്യസി

സുഖദുഃഖങ്ങളേയും, ലാഭചേതങ്ങളേയും, ജയാപജയങ്ങളേയും, എല്ലാം തുല്യമായി കരുതി നീ യുദ്ധം തുടങ്ങുക. അങ്ങിനെ ചെയ്യുന്നതായാൽ നിന്നെ പാപം ബാധിക്കുന്നതല്ല.

ഇതിനോടനുബന്ധിച്ച് മഹത്തായ ചില കർമ്മയോഗസിദ്ധാന്തങ്ങൾകൂടി ഭഗവാൻ വെളിപ്പെടുത്തുന്നുണ്ട്. രണ്ടാമദ്ധ്യായത്തിലെ 47 മുതൽ 50 വരെയുള്ള നാലു പദ്യങ്ങളിലായിട്ടാണ് ഭഗവാൻ പ്രസ്തുത സിദ്ധാന്തങ്ങൾ വെളിപ്പെടുത്തിയിരിക്കുന്നത്. ഈ നാലു പദ്യങ്ങളും ഗീതയിലെ സർവ്വശ്രേഷ്ഠങ്ങളായ മന്ത്രങ്ങളാണ്. എന്നല്ല, അവയെ ഗീതയുടെ മൂലമന്ത്രങ്ങളായി വിചാരിക്കുന്നതിൽ തെററില്ല. കാരണം, ഇവയുടെ ആശയങ്ങളെ എല്ലാ അദ്ധ്യായത്തിലും ആവർത്തിക്കുന്നുണ്ട്; അനുസ്മരിപ്പിക്കുന്നുണ്ട്. അവ വായനക്കാരുടെ അറിവിലേക്കായി ഇവിടെ ഉദ്ധരിക്കാം.

കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂർമ്മാതേ സംഗോഽസ്ത്വകർമ്മണി

യോഗസ്ഥഃ കുരു കർമ്മാണി സംഗം ത്യക്ത്വാ ധനഞ്ജയ!
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ സമത്വം യോഗ ഉച്യതേ.
ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ്ധനഞ്ജയ!
ബുദ്ധൌ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ!
ബുദ്ധിയുക്തോ ജഹാതീഹ ഉഭേ സുകൃതദുഷ്കൃതേ
തസ്മാദ്യോഗായ യുജ്യസ്വ യോഗഃ കർമ്മസു കൌശലം.

ഹേ, അർജ്ജുനാ! നിനക്ക് കർമ്മംചെയ്യാൻ മാത്രമേ അധികാരമുള്ളൂ. (സന്ന്യാസത്തിന് അധികാരമില്ലെന്നു വിവക്ഷ) എന്നാൽ, കർമ്മഫലത്തിന്ന് നിനക്ക് ഒരിക്കലും അധികാരമില്ല. അതിനാൽ നീ കർമ്മഫലത്തിന്ന് കാരണമായിത്തീരരുത്. അതായത് ആസക്തിരഹിതനായി ഫലാകാംക്ഷകൂടാതെ വേണം കർമ്മം ചെയ്യാനെന്നു താല്പര്യം. അങ്ങനെയാണെങ്കിൽ, കർമ്മം ചെയ്യേണ്ട, എന്നു വിചാരിച്ച് തന്റെ കർത്തവ്യം നിറവേററാതെയുമിരിക്കരുത്. കർമ്മയോഗത്തിൽ നിലയുറപ്പിച്ചുകൊണ്ട് അശേഷം ആസക്തികൂടാതെ നീ കർമ്മംചെയ്യുക; സിദ്ധിയെയും അസിദ്ധിയെയും (ലാഭനഷ്ടങ്ങളെയും ജയാപജയങ്ങളെയും) സമഭാവനയോടുകൂടി വീക്ഷിച്ചുകൊണ്ട് നിന്റെ കടമ നിർവ്വഹിക്കുക. പ്രസ്തുത സമഭാവനയുടെ പേരാണ് "യോഗം" അഥവാ "കർമ്മയോഗം" എന്നത്. അല്ലയോ, ധനഞ്ജയ! ആ മഹത്തായ സമബുദ്ധിയെ — സമഭാവനയെ — അപേക്ഷിച്ച് തുലോം നിസ്സാരങ്ങളാണ് കർമ്മങ്ങളെല്ലാം തന്നെ. അതിനാൽ നീ ആ ബുദ്ധിയെ — ജ്ഞാനത്തെ — തന്നെ സമാശ്രയിക്കുക. (നിഷ്കാമ കർമ്മാനുഷ്ഠാനം

കൊണ്ട് ചിത്തശുദ്ധിവരുമ്പോൾ ജ്ഞാനോദയമുണ്ടാകുമെന്നും, ജ്ഞാനം സിദ്ധിച്ചാൽപിന്നെ ആ ജ്ഞാനത്തെത്തന്നെ ആശ്രയിക്കണമെന്നും, അതിനെ അപേക്ഷിച്ചു കർമ്മം നികൃഷ്ടമാണെന്നും സാരം) ഫലാസക്തിയോടുകൂടി കർമ്മം ചെയ്യുന്നവൻ താണപടിയിലുള്ളവനാണ്. അവൻ ജനനമരണങ്ങൾക്കു വിധേയനുമത്രെ. സമഭാവനയോടുകൂടിയ ജ്ഞാനയോഗി ഈ ജന്മത്തിൽ തന്നെ പാപപുണ്യങ്ങളെ പരിത്യജിച്ചിട്ട് പരമാത്മാവിൽ വിലയംപ്രാപിക്കുന്നു. അങ്ങിനെ നിഷ്കാമമായി, ഈശ്വരാർപ്പണമായി കർമ്മമനുഷ്ഠിക്കുന്നതിലാണ്, കർമ്മത്തിലുള്ള സാമർത്ഥ്യം സ്ഥിതിചെയ്യുന്നത്. ഇതുതന്നെയാണ് "കർമ്മയോഗം". നീയും അപ്രകാരമുള്ള കർമ്മയോഗിയായിത്തീരുക.

കർമ്മയോഗത്തെ അഥവാ കർമ്മതത്വത്തെപ്പററിയുള്ള ഭഗവാൻെറ പദ്യരൂപത്തിലുള്ള ഈ നിർവ്വചനം ഒരുപക്ഷേ, നമ്മുടെ ദർശനശാസ്ത്രത്തിന്റെ ചരിത്രത്തിൽ സർവ്വപ്രഥമവും പ്രധാനവുമായ ഒന്നായേക്കാം. കർമ്മമീമാംസാശാസ്ത്രത്തിനുപോലും, കർമ്മരഹസ്യത്തെ സംബന്ധിച്ച് ഇത്രയും വിശദവും വിശിഷ്ടവുമായ ഒരു വിശദീകരണം നൽകാൻ ഇതഃപര്യന്തം സാധിച്ചിട്ടില്ല.

രണ്ടാമദ്ധ്യായത്തിൻെറ അവസാനത്തിൽ മാനവജീവിതത്തിന്റെ മറെറാരാദർശംകൂടി ഭഗവാൻ പ്രതിപാദിക്കുന്നുണ്ട്. അതായത്, 54-ാംപദ്യത്തിൽ സ്ഥിതപ്രജ്ഞൻെറ സ്വഭാവത്തേയും സ്വരൂപത്തേയുംപററി

അർജ്ജുനൻ ചോദിച്ചതിന് മറുപടിയായി സ്ഥിതപ്രജ്ഞൻെറ ലക്ഷണമെന്തെന്നു പറയുന്നു:

താനി സർവ്വാണി സംയമ്യ
യുക്ത ആസീത മൽപരഃ
വശേഹി യസ്യേന്ദ്രിയാണി
തസ്യപ്രജ്ഞാ പ്രതിഷ്ഠിതാ (2:61)

എന്ന് ആദ്യം ഭഗവാൻ പറഞ്ഞു. പിന്നീട് ഭഗവൽ ഭക്തിയോടുകൂടി സ്ഥിതപ്രജ്ഞനായി വർത്തിക്കണമെന്ന് ഉപദേശിക്കുന്നു. ഇവ രണ്ടും മാനവജീവിതത്തിലെ മഹത്തരങ്ങളായ ആദർശങ്ങളാണ്. പ്രസ്തുത പദ്യത്തിൽ സ്ഥിതപ്രജ്ഞൻെറ ആംശികലക്ഷണത്തെയാണ് പ്രതിപാദിച്ചിരിക്കുന്നത്. അതായത്, സകല ഇന്ദ്രിയങ്ങളേയും നിയന്ത്രിച്ചുകൊണ്ട്, എപ്പോഴും ഭഗവാനിൽതന്നെ അനന്യശരണനായിരിക്കണമെന്നു താല്പര്യം. ഈ ആദർശങ്ങളെ ആവുന്നത്ര മനസ്സുകൊണ്ടും ബുദ്ധികൊണ്ടും അനുഭവപ്പെടുത്തുകയും, അവയെ വാക്കിലും പ്രവൃത്തിയിലും അനുവർത്തിക്കുകയും ചെയ്യുന്നതായാൽ, മാനവജന്മം സഫലമാകുന്നതാണ്. അതിനുവേണ്ടി നാമോരോരുത്തരും ആത്മാർത്ഥമായി പ്രയത്നിക്കേണ്ടതുമാണ്

ശ്രീകൃഷ്ണൻ ഗീതയിലെ രണ്ടാമദ്ധ്യായത്തിൽ പല വിഷയങ്ങളെക്കുറിച്ചും പ്രതിപാദിച്ചിട്ടുണ്ട്; അർജ്ജുനന് ഉപദേശംകൊടുത്തിട്ടുണ്ട്. എന്നാൽ, മൂന്നാമദ്ധ്യായത്തിലെ പ്രതിപാദ്യവിഷയം "കർമ്മയോഗ"മാണ്. ഇതിൽ കർമ്മയോഗത്തെ സംബന്ധിച്ച് ഭഗ

വാൻ അർജ്ജുനനെ സവിസ്തരം പറഞ്ഞു മനസ്സിലാക്കുന്നുണ്ട്. ആദ്യമായി കർമ്മസാധനയെക്കുറിച്ചു ഭഗവാൻ പറയുകയാണ്:—

നിയതം കുരുകർമ്മത്വം കർമ്മജ്യായോഹ്യകർമ്മണഃ
ശരീരയാത്രാപിചതേ നപ്രസിദ്ധ്യേദകർമ്മണഃ (3—8)

നീ ശാസ്ത്രവിധിയനുസരിച്ചുള്ള സ്വധർമ്മസ്വരൂപമായ കർമ്മത്തെ ചെയ്യുക. കാരണം, കർമ്മം ചെയ്യാതിരിക്കുന്നതിനേക്കാൾ ശ്രേഷ്ഠം കർമ്മം ചെയ്യുകയെന്നതാണ്. കൂടാതെ, കർമ്മം അനുഷ്ഠിക്കാതിരുന്നാൽ നിന്റെ ശരീര(ജീവിത)നിർവ്വഹണംതന്നെ അസാദ്ധ്യമായിത്തീരുന്നതാണ്.

എന്നാൽ കർമ്മത്തിന്റെ ഉദ്ദേശശുദ്ധിയിലും, അതു പ്രവർത്തിക്കുമ്പോഴുള്ള മനോഭാവത്തിലും ശ്രദ്ധിക്കണമെന്നു ഭഗവാൻ എടുത്തുപറയുന്നുണ്ട്:-

യജ്ഞാർത്ഥാൽ കർമ്മണോന്യത്ര ലോകോഽയം
കർമ്മബന്ധനഃ
തദർത്ഥം കർമ്മ കൗന്തേയ! മുക്തസംഗഃ സമാചര (3:9)

യജ്ഞാർത്ഥമല്ലാതെ (ലോകഹിതത്തിനുവേണ്ടിയല്ലാതെ) ചെയ്യപ്പെടുന്ന കർമ്മങ്ങളെല്ലാം മനുഷ്യനെ കർമ്മബന്ധത്തിൽ അകപ്പെടുത്തുന്നവയത്രെ. അതിനാൽ, അല്ലയോ അർജ്ജുനാ! നീ അനാസക്തിരഹിതനായി യജ്ഞാർത്ഥമായ (ലോകക്ഷേമത്തിനുവേണ്ടിയുള്ള) കർമ്മങ്ങൾ വേണ്ടവണ്ണം അനുഷ്ഠിക്കുക. അതിനും പുറമേ—

തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര
അസക്തോഹ്യാചരൻ കർമ്മപരമാപ്നോതിപൂരുഷഃ
(3—19)

ആത്മസാക്ഷാൽക്കാരത്തെ സംബന്ധിച്ചിടത്തോളവും കർമ്മയോഗം തന്നെയാണ് എല്ലാപ്രകാരത്തിലും ശ്രേഷ്ഠം. അതുകൊണ്ടു് നീ ആസക്തിരഹിതനായി നിരന്തരം കർത്തവ്യകർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരിക്കുക. എന്തുകൊണ്ടെന്നാൽ അനാസക്തന്മാരായവർ കർമ്മം ആചരിച്ചുകൊണ്ടുതന്നെ പരമാത്മാവിനെ പ്രാപിക്കുന്നതാണ്.

ഉപര്യുക്തങ്ങളായ രണ്ടു പദ്യങ്ങളിൽനിന്നും കർമ്മമല്ല, കർമ്മത്തിലുള്ള ആസക്തിയാണ് നമ്മെ ബന്ധിക്കുന്നതെന്നു പ്രസ്പഷ്ടമാകുന്നുണ്ടു്. 'മുക്തസംഗഃ', 'അസക്തഃ' – എന്നീ പ്രയോഗങ്ങൾകൊണ്ടു് ഭഗവാൻ ഈ കാര്യം ഉറപ്പിച്ചുപറഞ്ഞിട്ടുണ്ടു്. അനാസക്തി അഥവാ ഫലാകാംക്ഷയില്ലായ്മ തന്നെയാണ്, മോക്ഷത്തിനു നിദാനം. അതുകൊണ്ടാണ്, സർവ്വകർമ്മഫലത്യാഗത്തെത്തന്നെ യഥാർത്ഥത്യാഗമായി ഗീത ഉൽഘോഷിച്ചിരിക്കുന്നതു്. ശ്രീരാമകൃഷ്ണ പരമഹംസൻെറ അഭിപ്രായത്തിൽ 'ഗീത' എന്ന വാക്കിൻെറ അർത്ഥംതന്നെ 'ത്യാഗ'മെന്നാണത്രെ.

എന്നാൽ, ഫലാകാംക്ഷ പാടില്ലെന്നു പറഞ്ഞതുകൊണ്ടു്,തൻെറ കർത്തവ്യത്തിൽ ഉദാസീനതയോ കർമ്മത്തിൽ ഉത്സാഹമില്ലായ്മയോ ഉണ്ടാകരുതു്. അജ്ഞാനികൾ ലൌകികങ്ങളായ കാര്യങ്ങളിൽ ഇടപെടുന്നതുപോലെതന്നെ, ജ്ഞാനികളും തങ്ങൾ ചെയ്യുന്ന ഏതൊരു പ്രവൃത്തിയിലും ആത്മാർത്ഥതയും, ഉന്മേഷവും, ഉത്സാഹവും ഉള്ളവരായിരിക്കണമെന്നു ഭഗവാൻ നിർദ്ദേശിക്കുന്നു:—

സക്താഃ കർമ്മണ്യവിദ്വാംസോ
യഥാ കുർവ്വന്തി ഭാരത!
കുര്യാദ്വിദ്വാംസ്തഥാ സക്ത-
ശ്ചികീർഷുർല്ലോക സംഗ്രഹം. (3—25)

ഹേ, പാർത്ഥ! കർമ്മത്തിൽ ആസക്തരായ അജ്ഞാനികൾ കർമ്മം ചെയ്യുന്നതുപോലെതന്നെ, ജ്ഞാനികളും അനാസക്തരായി കേവലം ലോകസംഗ്രഹത്തെ — ലോകക്ഷേമത്തെ — ആഗ്രഹിച്ചുകൊണ്ട് കർമ്മം ചെയ്യണമെന്നു താല്പര്യം. അതായത്, സ്വന്തം നന്മയ്ക്കുവേണ്ടിയല്ലാതെ, അന്യരുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കണമെന്നു സാരം. സ്വാർത്ഥമാത്രപ്രേരിതരായി യാതൊരു കർമ്മവും ചെയ്യരുതെന്നും, എല്ലാ പ്രവൃത്തികളുടെയും ഉദ്ദേശം പരോപകാരാർത്ഥമായിരിക്കണമെന്നും, നമ്മുടെ വേദോപനിഷൽ പുരാണാദികളായ സകല ശാസ്ത്രങ്ങളും ഒരുപോലെ സമർത്ഥിക്കുന്നുണ്ടല്ലോ. "പരോപകാരാർത്ഥമിദം ശരീരം" എന്ന ആപ്തവാക്യം കൊണ്ട്, മനുഷ്യജന്മംതന്നെ അന്യരെ സഹായിക്കുവാൻ വേണ്ടിയുള്ളതാണ് എന്നു കാണാം.

അഷ്ടാദശപുരാണത്താൽ വ്യാസൻചൊന്നതുരണ്ടുതാൻ
പരോപകാരമേ പുണ്യം പാപമേ പരപീഡനം

എന്ന തത്വവും ഇവിടെ സ്മരണീയമാണ്.

ഇനി ജ്ഞാനഹീനനായവൻ കർമ്മഫലത്തെ ഇച്ഛിച്ച് ആസക്തിയോടുകൂടി അശ്രാന്തപരിശ്രമം ചെയ്യുന്നുവെന്നിരിക്കട്ടെ. അവനെ കർമ്മത്തിൽനിന്ന് ഒരി

ക്കലും വിമുക്തനാക്കരുതെന്നുകൂടി ഭഗവാൻ താക്കീതു ചെയ്യുന്നു:—

ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമ്മസംഗിനാം
ജോഷയേൽ സർവ്വകർമ്മാണി വിദ്വാന്യുക്തഃ സമാചരൻ.
(3—26)

ജ്ഞാനിയായിത്തീർന്നിട്ടുള്ള മഹാപുരുഷൻ കർമ്മാസക്തരായ അജ്ഞാനികളിൽ പെട്ടെന്ന് ഭേദബുദ്ധി (കർമ്മാസക്തി ഉപേക്ഷിക്കാനുള്ള പ്രേരണ) ജനിപ്പിക്കരുത്, കർമ്മത്തിൽ അവരെ അശ്രദ്ധരാക്കരുത്. നേരെമറിച്ച്, അവൻ സ്വയം യോഗയുക്തനായി (കർമ്മയോഗിയായി)ട്ട് നിരന്തരം കർമ്മങ്ങൾ ചെയ്തുകൊണ്ട്, അജ്ഞാനികളെക്കൊണ്ടും അതുപോലെ ചെയ്യിപ്പിക്കയാണ് വേണ്ടത്. ഉപദേശംകൊണ്ടല്ല; ആദർശപരമായ ആചരണംകൊണ്ടുവേണം അവരെ സന്മാർഗ്ഗനിരതരാക്കേണ്ടതെന്ന് താല്പര്യം. മറ്റൊരു ഭാഷയിൽ ഇതിനെത്തന്നെ ഒന്നുകൂടി സമർത്ഥിച്ചുകൊണ്ട് ഭഗവാൻ പറയുന്നു:—

പ്രകൃതേർഗ്ഗുണസമ്മൂഢാഃ
സജ്ജന്തേ ഗുണകർമ്മസു
താനകൃത്സ്നവിദോമന്ദാൻ
കൃത്സ്നവിന്ന വിചാലയേൽ (3—29)

പ്രകൃതിയുടെ ഗുണങ്ങളാൽ മോഹിതരായിത്തീർന്ന മനുഷ്യർ ഗുണകർമ്മങ്ങളിൽ ആസക്തിയുള്ളവരാണ്. അല്പജ്ഞരും മന്ദബുദ്ധികളുമായ അവരെ അതിൽ (ആസ

കതിയിൽ)നിന്നും ജ്ഞാനികൾ പെട്ടെന്ന് വ്യതിചലിപ്പിക്കാൻ നോക്കരുത്. പ്രകൃതിയുടെ ഗതി വിചിത്രമാണ്, അതിന്റെ ശക്തി അപാരമാണ്. അതിന്ന് പ്രതികൂലമായി പ്രവർത്തിക്കുന്നപക്ഷം, മനുഷ്യന്റെ മനസ്സിന്ന് വലിയ ക്ഷതമുണ്ടാകും. മനുഷ്യന്റെ സ്വതേയുള്ള സ്വഭാവത്തെ മാററിത്തീർക്കാൻ അത്ര എളുപ്പമൊന്നുമല്ല. വളരെ പ്രയാസമാണ്. മന്ദബുദ്ധികളായ മനുഷ്യരെ പെട്ടെന്ന നന്നാക്കാൻ നോക്കരുതെന്ന ഭഗവാൻ പറഞ്ഞതതാണ്. അങ്ങിനെയുള്ളവർ അവരുടെ ജീവിതത്തിലുണ്ടാകുന്ന പലവിധ അനുഭവങ്ങളുടെ വെളിച്ചത്തിൽ അനുകൂലപ്രതികൂലങ്ങളായ സാഹചര്യങ്ങളിലും സമ്മർദ്ദങ്ങളിലും നിന്നുണ്ടാകുന്ന സുഖദുഃഖങ്ങളുടെയും ജയാപജയങ്ങളുടെയും ഫലമായി, ഒരു ദിവസം ജ്ഞാനം ഉണ്ടാകുന്നതാണ്. കാരണം, ജീവിതലക്ഷ്യം തന്നെ അതാണ്.

മുകളിൽപറഞ്ഞ കാര്യങ്ങളുടെയെല്ലാം ഉപസംഹാരമെന്നോണം അവസാനം ഭഗവാൻ കൊടുക്കുന്ന വിശിഷ്ടമായ സന്ദേശമെന്തെന്ന നോക്കുക:-

മയി സർവാണി കർമ്മാണി സന്ന്യസ്യാധ്യാത്മചേതസാ
നിരാശീർന്നിർമ്മമോ ഭൂത്വാ യുധ്യസ്വ വിഗതജ്വരഃ

നീ വിവേകബുദ്ധിയാൽ സകല കർമ്മങ്ങളേയും ഈശ്വരങ്കൽ സമർപ്പിച്ചിട്ട്, എല്ലാം ഭഗവാനാണ് ചെയ്യുന്നത്. എല്ലാ കർമ്മങ്ങളുടെയും കർത്താവ് അദ്ദേഹമാണ്; ഞാൻ കേവലം ആ ഭഗവാന്റെ ദാസനെന്നവണ്ണം അനുഗ്രഹത്തിന്റെ ആദേശത്തെ — ആജ്ഞയെ —

പാലിക്കമാത്രമെ ചെയ്യുന്നുള്ളു. ഫലദാതാവും അദ്ദേഹം തന്നെയാണ്. എനിക്ക് ഇതിൽ യാതൊരു ഉത്തരവാദിത്വവുമില്ല. എന്നിങ്ങനെ വിചാരിച്ചുകൊണ്ടു് ആശയും, മമതയും, സന്താപവും കൂടാതെ യുദ്ധം മുതലായ എല്ലാ വിഹിത കർമ്മങ്ങളും ചെയ്യുക.

യജ്ഞാർത്ഥമായി കർമ്മംചെയ്യുക, ഈശ്വരാർത്ഥമായി കർമ്മംചെയ്യുക, ഇതുരണ്ടും ഒന്നുതന്നെയാണ്. ഇതുതന്നെയാണ് കർമ്മത്തിന്റെ പരമമായ (ശ്രീകൃഷ്ണ) ഉദ്ദേശം. ഫലേച്ഛകൂടാതെ കർമ്മംചെയ്യുകയെന്നതു് പരമമായ ത്യാഗവുമാകുന്നു.

ഇതേവരെ പറഞ്ഞതു് കർമ്മത്തിന്റെ സ്വഭാവം, അതനുഷ്ഠിക്കേണ്ട രീതി, അതിന്റെ ഉദ്ദേശ്യം മുതലായ വിഷയങ്ങളേക്കുറിച്ചാണ്. ഇനി കർമ്മമാർഗ്ഗത്തിൽ ഉണ്ടാകാവുന്ന വിഷമതകളേയും, അവയിൽനിന്നു രക്ഷപെടാനുള്ള ഉപായങ്ങളേയുംപററിയാണ് ഭഗവാൻ ഉപദേശിക്കുന്നതു്.

ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ
രാഗദ്വേഷൗവ്യവസ്ഥിതൌ
തയോർന്നവശമാഗച്ഛേ
ത്തൌഹ്യസ്യപരിപന്ഥിനൌ. (3—34)

ഓരോ ഇന്ദ്രിയത്തിന്റെയും വിഷയഭോഗത്തിൽ രാഗവും ദ്വേഷവും അടങ്ങിയിരിപ്പുണ്ടു്. അവ രണ്ടിന്റെയും പിടിയിൽപെടാതെ സൂക്ഷിക്കേണ്ടതാണ്. കാരണം, അവ രണ്ടും സാധകന്റെ സാധനാമാർഗ്ഗത്തിന് വലിയ തടസങ്ങൾ ഉണ്ടാക്കുന്നവയാണ്. അതുകൊണ്ടു് രാഗദ്വേഷാദിരോഗങ്ങൾ ഒരിക്കലും മനസ്സിനെ

ബാധിക്കാതെയിരിക്കണം. മനുഷ്യൻ വേണമെന്നുവച്ച് മനഃപൂർവ്വം പ്രയത്നിച്ചാൽ രാഗദ്വേഷാദി ശത്രുക്കളെ കീഴടക്കാൻ സാധിക്കുമെന്ന തീർച്ചയാണ്.

അതിനുശേഷം അർജ്ജുനന്റെ മറെറാരു ചോദ്യത്തിനുത്തരമായി ഭഗവാൻ വേറെ രണ്ടു ശത്രുക്കളെക്കൂടി പറയുന്നുണ്ട്; കാമവും ക്രോധവും. രാഗദ്വേഷങ്ങൾ ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും ഭോഗ്യവിഷയങ്ങളിലാണു സ്ഥിതിചെയ്യുന്നതെങ്കിൽ കാമക്രോധങ്ങൾ ഇന്ദ്രിയങ്ങളിലും, മനസ്സിലും, ബുദ്ധിയിലുമാണ് അധിഷ്ഠിതമായിരിക്കുന്നത് മനുഷ്യനെ വഴിതെററിക്കുന്ന, അവനെ ദുർമ്മാർഗ്ഗനിരതനാക്കുന്ന രണ്ടു പരമശത്രുക്കളാണ് ഈ കാമവും ക്രോധവുമെന്നു ഭഗവാൻ എടുത്തുപറയുന്നുണ്ട്:—

കാമഏഷ ക്രോധഏഷ
രജോഗുണ സമുദ്ഭവഃ
മഹാശനോമഹാപാപ്മാ
വിദ്ധ്യേനമിഹവൈരിണം (3—37)

പ്രവൃത്തി(കർമ്മ)കൾക്കെല്ലാം കാരണം കാമമാണ്. കാമം(ആഗ്രഹം)ഇല്ലാത്തവൻ യാതൊരു പ്രവൃത്തിയും ചെയ്യുന്നതല്ല. ഗുണദോഷത്തെപ്പററിയോ, നന്മതിന്മയെക്കുറിച്ചോ, കർത്തവ്യാകർത്തവ്യത്തെ സംബന്ധിച്ചോ ചിന്തിപ്പിക്കാതെ പ്രവൃത്തിയിൽ ആഗ്രഹം തോന്നി എടുത്തുചാടാൻ പ്രേരിപ്പിക്കുന്ന ഒരു സ്വഭാവവിശേഷമാണ് കാമം. "കാമത്തിനു കണ്ണില്ലെന്നു" പറയാറുണ്ട്. അതായത് ഗുണദോഷങ്ങളെപ്പററി കാണാനുള്ള കഴി

വില്ലെന്നർത്ഥം. കാമ—ആഗ്രഹ—ത്തിന്റെ ആധിക്യത്തിൽ, അതിനു വല്ല തടസവും നേരിട്ടാൽ അപ്പോൾ അതു ക്രോധമായിപ്പരിണമിയ്ക്കുകയായി. വാസ്തവത്തിൽ ഈവരണ്ടും ഒന്നിന്റെ (കാമത്തിന്റെ) തന്നെ വകഭേദമാണ്. രജോഗുണത്തിൽനിന്നാണ് കാമത്തിന്റെ ഉത്ഭവം. കാമത്തിനു സംതൃപ്തിയെന്നൊന്നില്ല; എന്തു കഴിച്ചാലും, എത്രകിട്ടിയാലും മതിവരാത്ത ഒരു സ്വഭാവമാണ്, അതിനുള്ളതു്. എന്നുമാത്രമല്ല, ഏതു ദുഷ്പ്രവൃത്തിക്കും, ഏതു പാപപ്രവൃത്തിക്കും അതു നമ്മെ പ്രേരിപ്പിക്കയും ചെയ്യും. അങ്ങിനെയുള്ള ആ കാമത്തെ നമ്മുടെ പരമശത്രുവായിക്കരുതി, കഴിയുന്നതും അതിൽനിന്നു വിട്ടുനില്ക്കണമെന്നു സാരം. അതുകൊണ്ടു്, ഇന്ദ്രിയങ്ങളെ വശപ്പെടുത്തിക്കൊണ്ടു്, നിയന്ത്രിച്ചു കൊണ്ടു്, ജ്ഞാനവിജ്ഞാനങ്ങളെ നശിപ്പിക്കുന്ന ആ പാപിയുടെ, കാമത്തിന്റെ, കഥകഴിക്കണമെന്നു ഭഗവാൻ അർജ്ജുനനോടു് ഉറപ്പിച്ചു പറയുന്നു:—

തസ്മാത്വമിന്ദ്രിയാണ്യാദൌ
നിയമ്യ ഭരതർഷഭ!
പാപ്മാനം പ്രജഹിഹ്യേനം
ജ്ഞാനവിജ്ഞാന നാശനം. (3—41)

ഇന്ദ്രിയസംയമത്തോടുകൂടി മനസ്സിനേയും ബുദ്ധിയേയും നിയന്ത്രിക്കേണ്ടതു അത്യാവശ്യമാണ്. എന്നാൽമാത്രമേ, കാമക്രോധങ്ങളെ ഇല്ലായ്മ ചെയ്വാൻ സാധിക്കു. മനുഷ്യന്റെ ബുദ്ധി സദാഭ്രമിച്ചുകൊണ്ടിരിക്കുന്നതും, സ്ഥിരതയില്ലാത്തതുമായ ഒന്നാണ്. അതിനു സുനിശ്ചിതമായ ഒരു ലക്ഷ്യമില്ലാത്തതിനാൽ,

സന്മാർഗ്ഗത്തിൽക്കൂടിമാത്രമേ ചരിയ്ക്കു; എന്നു വിശ്വസിക്കാൻ നിവൃത്തിയില്ല. അതിനെ മാർഗ്ഗഭ്രംശംപററിയ വഴിപോക്കനെപ്പോലെ കാട്ടകേറാൻ അനുവദിക്കാതെ, സുസ്ഥിരമായ ഒരു ലക്ഷ്യത്തിലേക്ക സന്മാർഗ്ഗത്തിൽക്കൂടി നയിക്കണമെങ്കിൽ സ്ഥായിയായ ചില സാധനകളെല്ലാം അവശ്യം ആവശ്യമത്രെ നമ്മുടെ നിരന്തരമായ പരിശ്രമവും പൂർവ്വജന്മാർജ്ജിതമായ സുകൃതവുംകൊണ്ടു് അതിനെ നല്ലവഴിക്ക നയിക്കാൻ സാധിച്ചാൽ ജയിച്ചു. അത്രയുമായാൽ, പിന്നെ കാമത്തെ പരാജയപ്പെട്ടത്താൻ പ്രയാസമില്ലെന്നാണു്, ഭഗവാൻെറയും അഭിപ്രായം.

> ഏവംബുദ്ധേഃപരംബുദ്ധ്വാസംസ്തഭ്യാത്മാനമാത്മനാ
> ജഹിശത്രും മഹാബാഹോകാമരൂപം ദുരാസദം.

ബുദ്ധിയേക്കാൾ ശ്രേഷ്ഠവും സൂക്ഷ്മവുമാണു് ആത്മാവു്. ആ ആത്മാവിനെ ബുദ്ധികൊണ്ടു് മനസ്സിലാക്കി, മനസ്സിനെ നിയന്ത്രിച്ചുകൊണ്ടു്, ഹേ, അർജ്ജുന! ദുർജ്ജയനായ കാമമാകുന്ന ആ ശത്രുവിനെ നീ കീഴടക്കുക; അവനെ കൊല്ലുക; എന്നാത്ഥം. ഈ പദ്യത്തിലെ 'മഹാബാഹോ' എന്ന സംബോധനകൊണ്ടുതന്നെ ഭഗവാൻ ഒരു കാര്യം വ്യക്തമാക്കുന്നുണ്ടു്. അതു അർജ്ജുനന്റെ പരാക്രമത്തെയാണു സൂചിപ്പിക്കുന്നതു്. കാമത്തെ എതിരിടുമ്പോളാണു് പരാക്രമത്തിൻെറ ശക്തി പ്രത്യക്ഷപ്പെടേണ്ടതു്. കാമത്തെ പരാജയപ്പെട്ടത്താൻ പററാത്തവൻ യഥാർത്ഥത്തിൽ 'പരാക്രമി'യെന്ന വാക്കിനർഹനല്ലതന്നെ. അർജ്ജുനൻ വാസ്തവത്തിൽ വീരശൂരപരാക്രമിതന്നെയാണു്. അദ്ദേഹം വിചാരി

ച്ചാൽ ഏതൊരു ശത്രുവിനേയും, ദുർജ്ജയമായ കാമത്തെപ്പോലും പരാജയപ്പെടുത്താൻ സാധിക്കുമെന്ന് ഭഗവാന് ഉത്തമബോദ്ധ്യം ഉള്ളതുകൊണ്ടാണ് ഇവിടെ 'മഹാബാഹോ' എന്ന് അർജ്ജുനനെ സംബോധന ചെയ്തത്. അങ്ങിനെ ഭഗവാൻ ഓരോ സന്ദർഭത്തിലും അർജ്ജുനന്റെ സ്വഭാവം ശരിക്കു മനസ്സിലാക്കിക്കൊണ്ടുതന്നെയാണ് അദ്ദേഹത്തെ ഉപദേശിക്കുന്നതും സംബോധന ചെയ്യുന്നതും.

മനുഷ്യന് അവന്റെ ജീവിതത്തിൽ, അർജ്ജുനനുണ്ടായതുപോലെ, പല സന്ദർഭങ്ങളും സംശയങ്ങളുമെല്ലാം ഉണ്ടാകും. അപ്പോൾ ആവശ്യജീവൽപ്രശ്നങ്ങളിൽ നിന്നും, കർത്തവ്യവിമുഖനായിഒഴിഞ്ഞുമാറുകയല്ല വേണ്ടതെന്നും അവയെ സധൈര്യംനേരിട്ടു തന്റെ കർത്തവ്യത്തെ ശരിയായി പാലിക്കയാണു ചെയ്യേണ്ടതെന്നുമാണ്, ഗീതോപദേശത്തിന്റെ രത്നച്ചുരുക്കം. ആസക്തി രഹിതനായി അവനവന്റെകർത്തവ്യം ഭംഗിയായി നിർവ്വഹിക്കുക; ഇതുതന്നെയാണ് "ഭഗവൽസന്ദേശം" മഹാത്മാഗാന്ധിയുടെ 'അനാസക്തിയോഗ' മെന്ന ഗീതാവ്യാഖ്യാനം ഇതിന് ഉത്തമദൃഷ്ടാന്തമത്രെ.



# യഥാർത്ഥമായ വിദ്യാഭ്യാസമെന്ത്?

ഇതു് സഭ്യതയുടെ യുഗമാണെന്നു വിചാരിക്കപ്പെടുന്നു. സുശിക്ഷിത സമുദായത്തിന്റെ ലക്ഷണമാണു് സഭ്യത. സഭ്യത സംസ്കാരത്തിന്റെ ബാഹ്യചിഹ്നമാണെന്നു, വേണമെങ്കിൽ സമ്മതിക്കാം. എന്നാൽ സംസ്കാരമെന്ന അർത്ഥത്തിൽ സഭ്യതയുടെ പ്രയോഗം ഇന്നു ധാരാളം കാണുന്നുണ്ടു്. അതു് ശരിയല്ല. ഇവ രണ്ടും ഒരു നാണയത്തിന്റെ ഇരു വശങ്ങളാണെങ്കിലും, സ്വഭാവത്തിലും സ്വരൂപത്തിലും വളരെ വ്യത്യസ്ഥങ്ങളാണു്. സഭ്യത കേവലം ഭൌതികമാണെങ്കിൽ, സംസ്കാരം ആദ്ധ്യാത്മികമാണു്. സംസ്കാരത്തിനു ദോഷപരിമാർജ്ജനമെന്നോ, അതിശയഗുണാധാനമെന്നോ അർത്ഥം കല്പിക്കാം. അസംസ്കൃതവും അപക്വവുമായ ആഹാരങ്ങൾ ദോഷപൂർണ്ണങ്ങളും അപത്ഥ്യങ്ങളുമാണെന്നും, സംസ്കരിച്ചെടുത്ത ആഹാരം ഗുണപ്രദവും പത്ഥ്യവും ബലവർദ്ധകവുമാണെന്നും പറയേണ്ടതില്ലല്ലൊ. സ്വർണ്ണം പരിശുദ്ധമാകുന്നതുതന്നെ അഗ്നിയിൽ സംസ്കരിച്ചിട്ടാണു്. സംസ്കാരരഹിതമായ ജീവിതം വാസ്തവത്തിൽ നിന്ദ്യവും നികൃഷ്ടവും മാത്രമല്ല; അതു നീരസവും ഭാരസ്വരൂപവും കൂടിയത്രെ. സംസ്കാരംകൊണ്ടു ശുദ്ധമാകുന്നതു് അക—ഹൃദയ—മാണു്. ബാഹ്യശുദ്ധിക്കു വെള്ളം എത്രമാത്രം

ആവശ്യമാണോ, അത്രയും ആഭ്യന്തരശുദ്ധിക്ക് അനിവാര്യമാണ് സംസ്കാരം. അന്തഃകരണത്തിൽ അന്തർഭവിച്ചിരിക്കുന്ന ദുർഗ്ഗുണങ്ങളെ നശിപ്പിച്ച്, അവിടെ സൽഗുണങ്ങളെ ജനിപ്പിക്കയെന്നതാണ് വിദ്യാഭ്യാസത്തിന്റെ ഉദ്ദേശംതന്നെ. മനുഷ്യന്റെ സ്വഭാവ സംസ്കരണമാണ് അതിന്റെ ലക്ഷ്യം. അതിനു അനുയോജ്യമായ വിദ്യാഭ്യാസംകൊണ്ടല്ലാതെ ജീവിതത്തിൽ സംസ്കാരമുണ്ടാകുന്നതല്ല.

പാശ്ചാത്യരീതിയിലുള്ള ആകർഷണീയമായ ഇന്നത്തെ വിദ്യാഭ്യാസംകൊണ്ട്, ഭാരതീയരായ നമുക്ക് യഥാർത്ഥമായ സംസ്ക്കാരമോ സ്വഭാവ സംസ്ക്കരണമോ ജ്ഞാനമോ ഉണ്ടാകാൻ പോകുന്നില്ല. അതു അവർ കരുതിക്കൂട്ടി അടിമകളായ കുറെ ക്ലാക്കന്മാരെ ഇവിടെ സൃഷ്ടിക്കുന്നതിനുവേണ്ടി മാത്രം ആസൂത്രണം ചെയ്തിട്ടുള്ള ഒരു പദ്ധതിയാകുന്നു. ഇതു് വാസ്തവത്തിൽ വിദ്യാഭ്യാസമല്ല; വിദ്യാഭാസമാണ്. ജീവിതമത്സരത്തിൽ വിജയം വരിക്കാനുള്ള സാമർത്ഥ്യവും, സ്വഭാവ സംസ്ക്കരണവുമാണ് വിദ്യാഭ്യാസത്തിന്റെ പ്രധാന ഉദ്ദേശ്യം. ശാരീരികവും, മാനസികവും, ബൌദ്ധികവും, ആദ്ധ്യാത്മികവുമായ വികാസമാണ് അതിന്റെ പ്രയോജനം. ഈവക ഗുണങ്ങളൊന്നും ഏതൊരു വിദ്യാഭ്യാസംകൊണ്ടു സിദ്ധിക്കുന്നില്ലയോ, അതിനെ വിദ്യാഭ്യാസമെന്നു വിചാരിക്കുന്നതെങ്ങിനെ?

നമ്മുടെ പൂർവ്വികന്മാരായ ആചാര്യന്മാർ വിദ്യക്ക് കൊടുത്തിട്ടുള്ള നിർവ്വചനം, "സാ വിദ്യാ യാ വിമുക്തയേ", എന്നാണ്. ഇതുതന്നെയാണ് വിദ്യയുടെ

സ്വരൂപം. അതിൻെറ പ്രയോജനത്തെപ്പററി അവർ പറഞ്ഞിരിക്കുന്നതിങ്ങനെയാണു്:-

വിദ്യാ ദദാതി വിനയം
വിനയാദ്യാതി പാത്രതാം
പാത്രത്വാദ്ധനമാപ്നോതി
ധനാൽ ധൎമ്മം തതഃ സുഖം.

വിദ്യ വിനയവും ജ്ഞാനവും തരുന്നു. വിനയം യോഗ്യതയെ പ്രദാനംചെയ്യുന്നു. യോഗ്യത ധനാഗമമാൎഗ്ഗമായിത്തീരുന്നു. അങ്ങിനെ കിട്ടുന്ന ധനം ധാർമ്മിക കാൎയ്യങ്ങൾക്കായി വിനിയോഗിക്കുന്നതായാൽ സുഖം സിദ്ധിക്കുന്നു എന്നു സാരം.

വിദ്യകൊണ്ടു് വിനയവും. വിനയത്തിൽനിന്നു് യോഗ്യതയും, യോഗ്യതയിൽനിന്നു് ധനവും, ധനംകൊണ്ടു് ധർമ്മവും, ധർമ്മംകൊണ്ടു് സുഖവും ക്രമാനുഗതമായി ഉണ്ടാകേണ്ടതാണെന്നാണു് പ്രസ്തുത പദ്യത്തിൻെറ താല്പൎയ്യം. എന്നാൽ, ഇന്നു് വിദ്യാഭ്യാസത്തിൻെറ പ്രധാന ലക്ഷ്യം ധനമാണു്. ധനമുണ്ടായാൽ ബാക്കിയെല്ലാം ഉണ്ടായിക്കൊള്ളുമെന്നാണു് നമ്മുടെ വിചാരം. (സൎവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തേ). ധനത്തിനു മുമ്പു് സമ്പാദിക്കേണ്ടതായ വിനയത്തേയോ, വിജ്ഞാനത്തേയോ, യോഗ്യതയേയോ സംബന്ധിച്ചു് നാം വിചാരിക്കുന്നില്ല ധനമുണ്ടായാൽ അതുകൊണ്ടു സാധിക്കേണ്ടതായ ധൎമ്മത്തെപ്പററിയാണെങ്കിൽ, അംശംപോലും നാം ചിന്തിക്കുന്നതുമില്ല. പിന്നെ, സുഖവും ശാന്തിയും കൈവരുന്നതെങ്ങനെ ?

യഥാർത്ഥമായ ശിക്ഷണം അഥവാ വിദ്യാഭ്യാസം കൊണ്ടു് ഉണ്ടാകേണ്ടതു് സ്വസ്വരൂപാനുഭവമാണു്. സ്വന്തം ആത്മാവിനെ അതായതു് തന്നെത്താൻ അറിയുകയെന്നതാണു് വിദ്യയുടെ പരമമായ ഉദ്ദേശ്യം. അതിനു് കേവലം ഭൌതികമായ ഇന്നത്തെ വിദ്യാഭ്യാസംകൊണ്ടു് സാദ്ധ്യമല്ല; ആദ്ധ്യാത്മികവും ധാർമ്മികവുമായ വിദ്യകൊണ്ടുമാത്രമേ സാധിക്കൂ. "അദ്ധ്യാത്മവിദ്യാ വിദ്യാനാം"—വിദ്യകളിൽവച്ചു് അദ്ധ്യാത്മവിദ്യയാണു ഞാൻ—എന്നു് ഭഗവാൻ ഗീതയിൽ പറഞ്ഞിരിക്കുന്നതതാണു്. നിത്യമായ അദ്ധ്യാത്മജ്ഞാനമാണു് യഥാർത്ഥമായ ജ്ഞാനമെന്നും, മററതെല്ലാം അജ്ഞാനമാണെന്നുംകൂടി ഭഗവാൻ എടുത്തുപറയുന്നുണ്ടു്:—

അദ്ധ്യാത്മജ്ഞാന നിത്യത്വം
തത്വജ്ഞാനാർത്ഥദർശനം
ഏതൽജ്ഞാനമിതിപ്രോക്ത-
മജ്ഞാനം യദതോന്യഥാ

ഇതിൽനിന്നും, വിദ്യാഭ്യാസത്തിൽ ആദ്ധ്യാത്മികജ്ഞാനത്തിനു് എത്രമാത്രം സമുന്നതമായ സ്ഥാനമുണ്ടെന്നും, അതിൻെറ മഹത്വമെന്താണെന്നും, നമുക്കേറെക്കുറെ മനസ്സിലാക്കാവുന്നതാണു്.

മനുഷ്യൻെറ വ്യക്തിത്വത്തിനു് സമ്പൂർണ്ണവും സർവ്വതോമുഖവുമായ വികാസം, ഏതൊന്നുകൊണ്ടു് ഉണ്ടാകുന്നുവോ, അതിനെ വിദ്യാഭ്യാസമെന്നു് പറയാം. ശരീരത്തിനും, മനസ്സിനും, ബുദ്ധിക്കും ആത്മാവിനും ഒരുപോലെ വികാസം കൊടുക്കുന്ന ശിക്ഷണസമ്പ്രദായമാ

ണു്, നമുക്കു് സ്വീകാര്യമായിട്ടുള്ളതു്. അതാണു്, പരിപൂർണ്ണമായ വിദ്യ; മററതെല്ലാം അപൂർണ്ണങ്ങളാണു്. പ്രസ്തുത നാലുപാധികളിൽ സർവ്വശ്രേഷ്ഠമായ ആത്മാവിനെ സംബന്ധിച്ചിടത്തോളം, ഇന്നത്തെ വിദ്യാഭ്യാസം കൊണ്ടു് യാതൊരു വികാസവുമുണ്ടാകുന്നില്ലെന്നുമാത്രമല്ല; നേരേമറിച്ചു് ഇന്നു് കൂടുതൽ എത്രമാത്രം പഠിക്കുന്നുവോ, അതു് (ആത്മാവു്) അത്രയും സങ്കുചിതമായിത്തീരുകയാണു് ചെയ്യുന്നതെന്നുകൂടി പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഭൗതികമായി ഇന്നു നാം എത്രമാത്രം പുരോഗമിച്ചിട്ടുണ്ടോ, അത്രയും ആത്മീയമായി അധഃപതിച്ചിട്ടുമുണ്ടു്. അതുകൊണ്ടു് ആത്മീയപുരോഗതിക്കാവശ്യമായ വിദ്യാഭ്യാസ സമ്പ്രദായത്തെ അവലംബിക്കാതിരിക്കുന്നിടത്തോളംകാലം, ഭാരതീയരായ നമുക്കു് യാതൊരു ശ്രേയസ്സുമുണ്ടാകാൻ പോകുന്നില്ല

മനുഷ്യന്റെ യഥാർത്ഥമായ ധർമ്മം മനുഷ്യത്വമാകുന്നു. മനുഷ്യത്വത്തിന്റെ മൌലിക മൂല്യങ്ങളെന്നു പറയുന്നതു്, സത്യം, സ്നേഹം, അഹിംസ ആർജ്ജവം, ക്ഷമ, ധൈര്യം—മുതലായ മഹൽഗുണങ്ങളത്രെ. ഇവയെത്തന്നെയാണു്, സനാതന ധർമ്മസിദ്ധാന്തങ്ങളെന്നു് പറയുന്നതും. ഈ വക സനാതന ധർമ്മസിദ്ധാന്തങ്ങളെ എത്രമാത്രം ഒരുവന്റെ ജീവിതത്തിലേക്കു പകർത്താൻ സാധിക്കുന്നുവോ, അത്രയും അവന്റെ മനുഷ്യത്വം വികാസം പ്രാപിക്കുകയും, ജീവിതം സദാചാരപരമായിത്തീരുകയും ചെയ്യുന്നു. അങ്ങിനെ സദാചാരപരമായ പാഠങ്ങൾ പഠിപ്പിച്ചു് വിദ്യാർത്ഥികളുടെ വ്യക്തിത്വത്തെ വികസിപ്പിക്കുകയും വിശാലമാക്കുകയും ചെയ്യുക

യെന്ന വിദ്യാഭ്യാസരീതിയാണ് പ്രാചീന ഭാരതീയാചാര്യന്മാർ അനുഷ്ഠിച്ചുപോന്നത്. അതിമഹത്തായ ആ പ്രാചീന വിദ്യാഭ്യാസസമ്പ്രദായത്തെ തിരസ്കരിക്കുകയും തൽസ്ഥാനത്ത് ആഡംബരപൂർണ്ണമായ ആധുനിക വിദ്യാഭ്യാസരീതിയെ സ്വീകരിക്കുകയും ചെയ്തതിൻെറ ഫലമാണ്, ഇന്ന് നാം അനുഭവിക്കുന്നത്

ലോകത്തിൻെറ പ്രത്യേകിച്ച് ഭാരതത്തിൻെറ ഇന്നത്തെ അവസ്ഥ, വളരെ പരിതാപകരംതന്നെയാണ്. ഇന്ന് ഭാരതം ആർക്കും അടിമയല്ല; രാഷ്ട്രീയമായി സ്വതന്ത്രസ്വതന്ത്രയാണ്; നാമെല്ലാം പരിപൂർണ്ണ സ്വതന്ത്രരുമാണ്. പക്ഷെ സാമ്പത്തികമായും, സാംസ്കാരികമായും, സാമുദായികമായും അസ്വതന്ത്രമായ ഒരവസ്ഥയിലാണ്, ഇന്നു നമ്മുടെ നില. നിങ്ങൾ പറഞ്ഞേക്കാം ഇത് ജനകീയ യുഗമാണെന്ന്; പ്രജാതന്ത്രത്തിൻേറതായ കാലമാണെന്ന്. എന്നാൽ പരമാർത്ഥം പറഞ്ഞാൽ, ബുദ്ധിരാക്ഷസന്മാരും, സ്വാർത്ഥതല്പരന്മാരും നയവഞ്ചകന്മാരുമായ ചില നേതാക്കന്മാരുടെ തോന്ന്യവാസമാണ് ഇന്നിവിടെ നടക്കുന്നത് അവരുടെ ഇഷ്ടാനുസരണം ഏതോ സാങ്കല്പിക പുരോഗതിയിലേക്കാണ്, ജനങ്ങളെ ഇന്നവർ നയിച്ചുകൊണ്ടിരിക്കുന്നത്. വാസ്തവത്തിൽ ഭാരതീയരായ നമ്മെ സംബന്ധിച്ചിടത്തോളം അത് ഒരു പുരോഗതിയല്ല; അധോഗതിയാണ്. കേവലം ഭൌതികമായ പാശ്ചാത്യരുടെ പരിഷ്കാരവും പുരോഗമനവുമാണ്, അവരിതിന് മാതൃകയായി കണക്കാക്കിയിരിക്കുന്നത്. മനുഷ്യസമുദായത്തെ നിമിഷനേരംകൊണ്ടു നശിപ്പിച്ച് നാമാവശേഷമാക്കുന്ന

ആററംബോംബു് മുതലായ മാരകായുധങ്ങൾ എത്രമാത്രം കണ്ടുപിടിക്കാമോ, അത്രയും പുരോഗമനമാണെന്നു് വിചാരിക്കുന്ന, വിശ്വസിക്കുന്ന പാശ്ചാത്യരുടെ പുരോഗതി, വാസ്തവത്തിൽ പുരോഗതിയാണോ, അതോ, അധോഗതിയാണോ; എന്നു് ശാന്തമായിരുന്നു് ഒന്നു ചിന്തിച്ചുനോക്കുക. അപ്പോൾ കാണാം അതു് അധോഗതിയുടെ അഗാധതയിലേക്കുള്ള അവിരതമായ പുരോഗതിയാണെന്നു്.

ലോകത്തിൽ ഇതേവരെയുണ്ടായിട്ടുള്ള മഹാപുരുഷന്മാരുടെ ജീവചരിത്രം പരിശോധിച്ചാലറിയാം, സ്വഭാവശുദ്ധിയും സൌശീല്യവുമാണു്, അവരുടെ വ്യക്തിപ്രഭാവത്തെ അത്രമാത്രം ഉയർത്തിയതെന്നു്. വിദ്യാർത്ഥികളുടെ സുശോഭനമായ ഭാവി അവരുടെ സ്വഭാവസൌഷ്ഠവത്തിലും, സൌശീല്യത്തിലുമാണു് സ്ഥിതിചെയ്യുന്നതു്. "ശീലം പരം ഭൂഷണം", എന്ന ആപ്തവാക്യം അക്ഷരംപ്രതി ശരിയാണു്. അതുകൊണ്ടു് അവരിൽ സദാചാരവും സൌശീല്യവും വളർത്താൻ പര്യാപ്തമായ പാഠപദ്ധതികളാണു്, വിദ്യാഭ്യാസ വിഷയത്തിൽ നമുക്കു് സ്വീകാര്യമായിട്ടുള്ളതു്. ഇന്നു് വിദ്യാഭ്യാസം ഒരു ബിസിനസ്സായിത്തീർന്നിരിക്കയാണു്. വിദ്യാലയങ്ങളിലെ അന്തരീക്ഷംതന്നെ വികാരഗ്രസ്തമാണു്. സമാധാനമായിരുന്നു് പഠിക്കാനോ, ശാന്തമായിരുന്നു ചിന്തിക്കാനോ പററിയ ചുററുപാടല്ല ഇന്നു് വിദ്യാലയങ്ങളിലുള്ളതു്. അവിടത്തെ അനാവശ്യമായ ചിലവുകളും, ആഡംബരപൂർണ്ണമായ ജീവിതരീതികളും വിദ്യാർത്ഥികളുടെ ജീവിതത്തെ വളരെയേറെ വഷളാക്കുന്നുണ്ടു്. സ്വഭാവ

സംസ്കരണത്തിനുപകരം അവക്ക് അവിടെനിന്നു കിട്ടുന്നതു് സ്വഭാവതമസ്കരണമാണ്. ഉപരിപ്ലവബുദ്ധികളായ വിദ്യാർത്ഥികളുടെ ജീവിതത്തിൽ അച്ചടക്കമില്ലായ്മയും, അർത്ഥമില്ലാത്ത ആഡംബരഭ്രമവും അനുദിനം വർദ്ധിച്ചുവരുന്നതിന്റെ കാരണമിതാണ്.

സത്യനിഷ്ഠയും, സംയമശീലവുമാണ് ഋജുബുദ്ധികളായ വിദ്യാർത്ഥികളിൽ ആദ്യമായി ഉണ്ടാക്കിത്തീർക്കേണ്ടതു്. പ്രസ്തുത ഗുണങ്ങൾ രണ്ടും എത്രമാത്രം വർദ്ധിക്കുന്നുവോ, അത്രയും സദാചാരനിഷ്ഠയും സൌശീല്യവും അവരിൽ പ്രതിഫലിക്കുന്നതുകാണാം. സംസ്കാരത്തിന്റെ അടിസ്ഥാന ഘടകങ്ങളാണവ. വിദ്യാഭ്യാസത്തിന്റെ ഉദ്ദേശംതന്നെ ജനങ്ങളെ സംസ്കാരസമ്പന്നരാക്കുകയെന്നതാണ്. സംസ്കാരം ഏതൊരു രാജ്യത്തിന്റേയും ആത്മാവാണ്, ജീവനാണ്. അതില്ലാത്ത രാജ്യം ജഡമാണ്; മൃതപ്രായമാണ്. സർവസ്വവും നശിച്ചാലും, സംസ്ക്കാരം നശിക്കാതിരുന്നാൽ മതി. അതുകൊണ്ടു് ഭാരതത്തെ സംബന്ധിച്ചിടത്തോളം സർവ്വവുമുപേക്ഷിച്ചു്, അതിമഹത്തായ അതിന്റെ സംസ്കാരപാരമ്പര്യത്തെ സംരക്ഷിക്കേണ്ട കാലം അതിക്രമിച്ചിരിക്കയാണെന്ന് പറയാതിരിക്കാൻ തരമില്ല. അതിന് ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ വലിയ മാറ്റങ്ങളെല്ലാംവരുത്തേണ്ടതുണ്ട്. ഇതു എല്ലാവർക്കും ബോദ്ധ്യമാണ്. പക്ഷെ, ആരും അതിനു സന്നദ്ധരാകുന്നില്ലെന്നു മാത്രം. അതിനുള്ള കാരണം, ആകർഷണീയമായ ആധുനിക വിദ്യാഭ്യാസസമ്പ്രദായത്തിനു ഭാരതീയരായ നാം അത്രയ്ക്കുമാത്രം അടിമകളായി തീർന്നിട്ടുണ്ടെന്നുള്ളതാണ്

ഏതൊരു ഡാക്ടർക്കും അറിയാം, പുകവലി ചീത്തയാണെന്ന്; അതു ശരീരത്തിന്ന് വലിയ ദോഷം ചെയ്യുന്നതാണെന്ന്. എന്നിരുന്നാലും സിഗററ് വലിക്കാത്ത ഡാക്ടർമാർ ഇല്ലെന്നുതന്നെ പറയാം. ഇതുതന്നെയാണ് ഇന്നത്തെ വിദ്യാഭ്യാസത്തിന്റേയും അവസ്ഥ. അതു ആർഷഭാരതത്തിന്റെ സംസ്കാരത്തിനു പററിയതല്ല; മഹത്തായ നമ്മുടെ പാരമ്പര്യത്തിനു കടകവിരുദ്ധമാണു, സനാതനധർമ്മത്തിന്റെയും, അതിന്റെ അടിസ്ഥാനഘടകമായ സദാചാരത്തിന്റേയും കടക്ക് കോടാലിവക്കുന്നതാണ് ഈവക വസ്തുതകൾ നമുക്കെല്ലാവർക്കു മറിയാം. എന്നിട്ടും നാമതു മാററാൻ കൂട്ടാക്കുന്നില്ല. വേണ്ടതുവക്കാൻ വിചാരിക്കുന്നില്ല വിചാരിച്ചാൽ തന്നെ അതിനുവേണ്ടി പരിശ്രമിക്കുന്നില്ല പ്രയത്നിക്കുന്നില്ല. കാരണം, നാം അത്രക്കുമാത്രം അതിനു അടിമകളായിത്തീർന്നിരിക്കയാണ്. ബ്രിട്ടീഷുകാർ രാഷ്ട്രീയ സ്വാതന്ത്ര്യം നമുക്കു തന്നിട്ടു, ഏതാണ്ടു ഒന്നരവ്യാഴവട്ടമായിട്ടുണ്ടു്. പക്ഷെ, അവരേർപ്പെടുത്തിയ ഈ വിദ്യാഭ്യാസരീതികൊണ്ടു്, അവരിന്നും സാംസ്കാരികമായി നമ്മെ അടിമകളാക്കി വച്ചിരിക്കയാണെന്നുള്ളതാണ്. വാസ്തവം. അവരുടെ ഉദ്ദേശവും അതുതന്നെയായിരുന്നു. അതിൽ അവർ അങ്ങെയററം വിജയിച്ചിട്ടുമുണ്ടു്.

അതുകൊണ്ടു്, കേവലം രാഷ്ട്രീയ സ്വാതന്ത്ര്യം. കൊണ്ടുമാത്രം നാം കൃതകൃത്യരായി സംതൃപ്തിപ്പെട്ടുകൊണ്ടിരിക്കാതെ, സാമ്പത്തികവും, സാമുദായികവും, പ്രത്യേകിച്ച് സാംസ്കാരികവുമായ സ്വാതന്ത്ര്യങ്ങൾക്കു വേണ്ടി സമരം ചെയ്യേണ്ട സമയം സമീപിച്ചിരിക്കയാ

ണെന്നു പറഞ്ഞാൽ പോര; അതിക്രമിച്ചിരിക്കുകൂടി **യാണു്.** അതു കൂടാതിരിക്കുന്നിടത്തോളം, നമ്മുടെ ഈ രാഷ്ട്രീയസ്വാതന്ത്ര്യംകൊണ്ടു് വലിയ പ്രയോജനമൊന്നും ഉണ്ടാകാൻ പോകുന്നില്ലെന്നു മാത്രമല്ല; കാലക്രമത്തിൽ അതുംകൂടി നമുക്കു നഷ്ടപ്പെട്ടുമെന്നതു നിസ്തർക്കമാണു്. അതിനാൽ നമ്മുടെ സംസ്കാരത്തെ സംരക്ഷിച്ചു് സ്വാതന്ത്ര്യത്തെ നിലനിർത്തണമെന്നു ആഗ്രഹിക്കുന്നുണ്ടെങ്കിൽ, ആദ്യമായി നാം ചെയ്യേണ്ടതു ഇന്നത്തെ വിദ്യാഭ്യാസരീതി സമൂലം പരിവർത്തനം ചെയ്തു പ്രാചീന ഭാരതീയ വിദ്യാഭ്യാസസമ്പ്രദായത്തെ സ്വീകരിക്കുകയെന്നതാണു്. അതിനുവേണ്ടി ആത്മാർത്ഥമായി പ്രയത്നിക്കുകയെന്നതാണു്. ഭാരതീയരായ നാമോരോരുത്തരുടെയും ധാർമ്മികമായ കടമയെന്നു കൂടി പ്രസ്താവിച്ചുകൊള്ളട്ടെ.

---

# സംസ്കാരവും സാഹിത്യവും

സംസ്കാരവും സഭ്യതയുമാണ് ഏതെങ്കിലും ഒരു ജാതിയുടെ അഥവാ സമുദായത്തിന്റെ മഹത്വത്തിന്റെ മാനദണ്ഡമെങ്കിൽ, തീർച്ചയായും ഹിന്ദു സമുദായം അതിൽ അതീവ അനുഗ്രഹീതമാണ്. ഇന്നു പല ദേശക്കാരും പല സമുദായക്കാരും സഭ്യതയിൽ മുൻപന്തിയിൽ നില്ക്കുന്നതു് തങ്ങളാണെന്ന് സ്വയം അഭിമാനിക്കുന്നുണ്ട്. അവർ സഭ്യരല്ലെന്ന് ഞാനും വാദിക്കുന്നില്ല എന്നാൽ, സഭ്യതയുടേയും സംസ്കാരത്തിന്റേയും ചരിത്രം പരിശോധിക്കുന്നപക്ഷം ഇതിൽ ഹിന്ദുക്കളോടു കിടപിടിക്കത്തക്ക മറ്റൊരു സമുദായം ഇതഃപര്യന്തം ഉണ്ടായിട്ടില്ലെന്ന് ഏതൊരു നിഷ്പക്ഷ നിരൂപകനും ബോദ്ധ്യമാകുന്നതാണ്. ലോകത്തിൽ ആദ്യമായി സഭ്യതയുടെ പ്രകാശം പരത്തിയതു് പ്രാചീന ഭാരതീയാചാര്യന്മാരാണെന്ന് പാശ്ചാത്യപണ്ഡിതന്മാർപോലും തലകുലുക്കി സമ്മതിക്കുന്ന ഒരു പരമാർത്ഥമാണ്. മററു ദേശക്കാർ സഭ്യതയുടെ ശരിയായ പ്രകാശം കാണാതെ, അതിന്റെ മൂടൽമഞ്ഞിൽപ്പെട്ടു് തപ്പിത്തടഞ്ഞു് നടന്നിരുന്നപ്പോഴും, ഭാരതം സഭ്യതാസൂര്യന്റെ പ്രകാശകിരണങ്ങളാൽ പ്രകാശമാനമായിരുന്നു.

സംസ്കാരമാകുന്ന സ്വർണ്ണത്തിന്റെ മാററു നോക്കാനുള്ള ഉരകല്ലാണ് സാഹിത്യം. സാഹിത്യമാണ് സംസ്കാരത്തിന്റെ ഭണ്ഡാഗാരംതന്നെ. ഭാരതീയ സാഹിത്യത്തെ, ആര്യന്മാരുടെ സാഹിത്യകൃതികളെ, നിഷ്പക്ഷദൃഷ്ട്യാ നോക്കുന്നതായാൽ, ഹിന്ദുക്കളുടെ സംസ്കാരം, അതിന്റെ സഭ്യത, എത്രമാത്രം പഴക്കമുള്ള ഒന്നാണെന്ന് നമുക്ക് നിഷ്പ്രയാസം മനസ്സിലാകും. പക്ഷെ, നമ്മുടെ പ്രാചീനസാഹിത്യം നോക്കി ഈവക സംഗതികൾ മനസ്സിലാക്കുന്നതിന്ന് ഇന്നൊരു വലിയ വിഷമം നേരിട്ടിട്ടുണ്ട്. അത് നമ്മുടെ സ്വന്തം സംസ്കാരത്തോടുള്ള അവജ്ഞയും, സംസ്കാരഭാഷയായ സംസ്കൃതത്തിലുള്ള അജ്ഞതയുമാണ്. ആകർഷണീയമായ പാശ്ചാത്യസഭ്യതയുടെ ലഹരിയാൽ മതിമറന്ന നാം സ്വന്തം സംസ്കാരത്തേയും നമ്മുടെമാതൃഭാഷയായസംസ്കൃതത്തേയും തിരസ്കരിച്ചുകളഞ്ഞു; ഇന്നും തിരസ്കരിച്ചുകൊണ്ടുമിരിക്കുന്നു. അങ്ങിനെ ഇന്ന് നാം സ്വന്തം മാതാവിനെ ഉപേക്ഷിച്ച് മദാമ്മയെ സ്വീകരിച്ചിരിക്കുകയാണ്. ശ്രീ ശങ്കരൻ, ശ്രീരാമകൃഷ്ണപരമഹംസൻ, ശ്രീ വിവേകാനന്ദൻ, മഹാത്മാ ഗാന്ധി മുതലായ എത്രയോ മഹാത്മാക്കൾ ലോകത്തിന്നു മുഴുവൻ വെളിച്ചം വീശിയ ഭാരതീയാചാര്യന്മാരുണ്ട്? നമ്മുടെ പൂർവ്വികന്മാരായ ആ ആചാര്യന്മാരെയൊന്നും അനുകരിക്കയോ ആദരിക്കയോ ചെയ്യാതെ, ഇന്നു നാം അനുകരിക്കയും ആദരിക്കയും ചെയ്യുന്നതു പാശ്ചാത്യരെയല്ലേ? ലനിനേയും, മാർക്സിനേയുമല്ലേ? ഭാരതീയരായ നമുക്കു ഇതിലധികം സാംസ്കാരികമായ ഒരധഃപതനം വേറെയെന്തുണ്ട്?

നമ്മുടെ സംസ്കാരത്തിൻെറയും, സഭ്യതയുടേയും ജനയിത്രിയാണ് സംസ്കൃതം ലോകത്തിൽ ഇതഃപര്യന്തമുണ്ടായിട്ടുള്ള സാഹിത്യഗ്രന്ഥങ്ങളിൽവച്ച് ഏററവും പഴക്കമുള്ളത് ഋഗ്വേദസംഹിതയാണെന്ന്, പാശ്ചാത്യചരിത്രപണ്ഡിതന്മാർ കൂടി അഭിപ്രായപ്പെടുന്നുണ്ട്. ഋഗ്വേദത്തിനു മുമ്പ് രചിക്കപ്പെട്ടിട്ടുള്ളതായി മറെറാരു ഗ്രന്ഥം ലോകത്തിൽ ഇതുവരെ കണ്ടുകിട്ടിയിട്ടില്ല വിശ്വസാഹിത്യത്തിൽ സർവ്വപ്രഥമവും സർവ്വശ്രേഷ്ഠവുമായ പ്രസ്തുത വേദം മനുഷ്യനു സാംസ്കാരികവും സദാചാരപരവുമായ ഉപദേശങ്ങളും നിർദ്ദേശങ്ങളുമാണ് കൊടുക്കുന്നത്. സ്വാർത്ഥംകൊണ്ട് നിസ്സാരകാര്യങ്ങൾക്കുവേണ്ടി സ്വന്തം സഹോദരനെപ്പോലും ഹിംസിക്കുവാനൊരുങ്ങുന്ന അവിവേകിയായ മനുഷ്യനോട് വേദം പറയുന്നത് —“മാ ഹിംസ്യാൽ സർവ്വാ ഭൂതാനി”—യാതൊരു ജീവിയേയും ഹിംസിയ്ക്കരുത് എന്നാണ്. അവിടെനിന്നാണ് അഹിംസയുടെ പ്രഥമപാഠം മനുഷ്യൻ മനസ്സിലാക്കുന്നത്. അതുപോലെതന്നെ “നാനൃതം ബ്രൂയാൽ “—അസത്യം പറയരുത്”, എന്നീ മഹത്തായ ഉപദേശങ്ങൾ ഉൾക്കൊള്ളുന്നതാണ് വേദം.

വേദത്തിനു ശേഷമാണ്, ഉപനിഷത്തി—വേദാന്തത്തി—ൻെറ ആവിർഭാവം. ഉപനിഷത്ത് ഭാരതീയസംസ്കാരത്തിൻെറ കലവറയാണ്; ജ്ഞാനത്തിൻെറ പരമകാഷ്ഠയാണ്; ഹിന്ദുക്കളുടെ സർവ്വസ്വമാണ് മനുഷ്യൻെറ സാംസ്കാരികവശങ്ങളെ സംബന്ധിച്ചുള്ള വിശദവിവരണങ്ങളാണ് ഉപനിഷത്തിലെ പ്രതിപാദ്യവിഷയം.

മനുഷ്യൻ എങ്ങിനെ ജീവിക്കണം, അവന്റെ ആചാരവിചാരങ്ങളെല്ലാം ഏത് രീതിയിലുള്ളവയായിരിക്കണം, അവന്റെ കർത്തവ്യമെന്ത്, ധർമ്മമെന്ത്—ഈവക വിഷയങ്ങളെ സവിസ്തരം ഉപദേശിക്കയാണ്, ഉപനിഷത്തിന്റെ ഉദ്ദേശ്യം. ആചാര്യൻ തന്റെ ശിഷ്യനെ വേദാഭ്യാസമെല്ലാം വിധിപൂർവ്വകം ചെയ്യിപ്പിച്ചതിനു ശേഷം, തൈത്തരീയോപനിഷത്തിൽ അയാൾക്ക് ഗൃഹസ്ഥാശ്രമധർമ്മത്തെ പാലിക്കുന്നതിനുള്ള ശിക്ഷണം കൊടുക്കുന്നു:—"മകനേ! നീ സദായ്പ്പോഴും സത്യമേ പറയാവൂ; ആപൽഘട്ടങ്ങളിൽ പോലും അസത്യത്തെ ആശ്രയിക്കരുത്. ധർമ്മത്തിൽനിന്ന് ഒരിക്കലും വ്യതിചലിക്കരുത്; സ്വന്തം വർണ്ണാശ്രമ വ്യവസ്ഥയനുസരിച്ചുള്ള നിന്റെ കർത്തവ്യത്തിൽ അശേഷം അശ്രദ്ധ കാണിക്കരുത്. ഗുരുക്കന്മാരെ സന്തോഷിപ്പിച്ചുകൊണ്ട്, അവരുടെ ആജ്ഞാനുസരണം ഗൃഹസ്ഥാശ്രമം സ്വീകരിച്ച് വംശപരമ്പരയെ സുരക്ഷിതമായി നിലനിർത്തുക. വിധിപ്രകാരം വിവാഹംചെയ്ത ധർമ്മപത്നിയിൽ നിയമാനുസൃതം വംശത്തിന്റെ നിലനില്പിനുവേണ്ടി അനാസക്തനായി സന്താനത്തെ ഉല്പാദിപ്പിക്കുകയെന്നു താല്പര്യം. ലൌകികവും പാരലൌകികവുമായി ഏതെല്ലാം ശാസ്ത്ര വിഹിതങ്ങളായ കർമ്മങ്ങളുണ്ടോ, അവയെല്ലാം ആസക്തികൂടാതെ അനുഷ്ഠിക്കുന്നതിൽ ബദ്ധശ്രദ്ധനായിരിക്കണം. ആവക കാര്യങ്ങൾ ചെയ്യുന്നതോടുകൂടിതന്നെ ന്യായമായ മാർഗ്ഗത്തിൽക്കൂടി സാമ്പത്തികോന്നമനത്തിനുവേണ്ടിയും പരിശ്രമിക്കേണ്ടതാണ്. യജ്ഞാദികളായ ദൈവീക കാര്യങ്ങളിലും ശ്രാദ്ധം തർപ്പണം മുത

ലായ പിതൃകാര്യങ്ങളിലും അശേഷംപോലും അലസത യോ അശ്രദ്ധയോ കാണിക്കാതിരിക്കയും വേണം. ഗൃഹ സ്ഥധർമ്മങ്ങളെ പററി പറയുന്നതു് നോക്കുക.

"മാതൃദേവോ ഭവ പിതൃദേവോ ഭവ
ആചാര്യദേവോ ഭവ അതിഥിദേവോ ഭവ
യാന്യനവദ്യാനി കർമ്മാണി താനിസേവിതവ്യാനി
നോ ഇതരാണി യാന്യസ്മാകം സുചരിതാനി
താനി ത്വയോപാസ്യാനി നോ ഇതരാണി."

നിങ്ങൾക്ക് നിങ്ങളുടെ മാതാവിൽ ദേവബുദ്ധി തോന്നട്ടെ; പിതാവിൽ ദേവബുദ്ധിയുണ്ടാകട്ടെ, ആചാര്യനിലും അതിഥിയിലും ദേവബുദ്ധി വരട്ടെ. ലോകത്തിൽ നിർദ്ദോഷങ്ങളായി എന്തെല്ലാം കർമ്മങ്ങളുണ്ടോ അവയെല്ലാം നിങ്ങളനുഷ്ഠിക്കുക. നിഷിദ്ധങ്ങളായ കർമ്മങ്ങളൊന്നുംതന്നെ അനുഷ്ഠിക്കരുതു്. നമ്മുടെ പൂർവ്വികന്മാരായ ഗുരുജനങ്ങളും, അഭിവന്ദ്യന്മാരായ ആചാര്യന്മാരും ആചരിച്ചിരുന്ന നല്ലനല്ല ആചാരാനുഷ്ഠാനങ്ങളെയാണ്, നാം അനുവർത്തിക്കേണ്ടതു്, അനുസരിക്കേണ്ടതു്. അല്ലാതെ, മററുള്ളവർ കാണിക്കുന്നതിനെയല്ല.

ഏതൊരു സമുദായത്തിൽപ്പെട്ടവനായാലും, ഏതൊരു ജാതിയിൽപ്പെട്ടവനായാലും ശരി, അവൻെറ കുടുംബത്തിൽ അവൻെറ പൂർവ്വികന്മാരാൽ നല്ലതെന്നു് വിചാരിച്ചു് നടപ്പാക്കപ്പെട്ടിട്ടുള്ള, ഇന്നും നടപ്പിലുള്ള പരമ്പരാഗതമായ ആ ആചാരാനുഷ്ഠാനങ്ങളെതന്നെയാണ് അവൻ അനുവർത്തിക്കേണ്ടതു്. അവയെ അവ

ഹേളിക്കാതെ, അതിൻെറ മര്യാദയെ അതിലംഘിക്കാതെ, എല്ലാ ജാതിക്കാരും ഏറെക്കുറെ ഇന്നുവരെ അനുസരിച്ചിരുന്നതും അങ്ങിനെതന്നെയാണ്. പരമ്പരാഗതമായ ആവക ആചാരവിചാരങ്ങളിൽനിന്നുമായാത്ത ഒരു സംസ്ക്കാരം അവക്ക് സിദ്ധിച്ചിട്ടുണ്ട്. അതുതന്നെയാണ് അവരുടെ മാതൃസംസ്ക്കാരം, അഥവാ മാതൃകാസംസ്കാരം. അങ്ങിനെയുണ്ടായിട്ടുള്ള സംസ്ക്കാരങ്ങളിൽവച്ച് ഏററവും ശ്രേഷ്ഠമായി വിചാരിക്കപ്പെടുന്നത് ആര്യസംസ്ക്കാരമാണ്. അതുകൊണ്ടാണ്, ലോകത്തിലുള്ള എല്ലാ മനുഷ്യരും അവരവരുടെ ആചാരസമ്പ്രദായങ്ങൾ പഠിക്കുന്നത്, ഭാരതീയരായ ആര്യന്മാരിൽ നിന്നുവേണമെന്ന്, മനുനിർദ്ദേശിച്ചിരിക്കുന്നത്:—

ഏതദ്ദേശ പ്രസൂതസ്യ
സകാശാദഗ്രജന്മനഃ
സ്വം സ്വം ചരിത്രം ശിക്ഷേരൻ
പൃഥിവ്യാം സർവ്വമാനവാ:

ധർമ്മശാസ്ത്രപ്രണേതാവായ യാജ്ഞവൽക്യമഹർഷി ആര്യസമുദായത്തെ ഉദ്ദേശിച്ചുമാത്രമല്ല; മാനവസമുദായത്തെ മുഴവൻ പ്രതിനിധീകരിച്ചുകൊണ്ടാണ് മനുഷ്യന്റെ കർത്തവ്യത്തെപ്പററി ഇങ്ങനെ ഓർമ്മപ്പെടുത്തുന്നത്:

അഹിംസാ സത്യമസ്തേയം
ശൌചമിന്ദ്രിയ നിഗ്രഹഃ
ദാനം ദയാ ദമ: ക്ഷാന്തി:
സർവ്വേഷാം ധർമ്മസാധനം.

യാതൊരു ജീവിയേയും മനസാവാചാകർമ്മണാ ഉപദ്രവിക്കരുത്, സത്യം പറയണം, വഞ്ചനയും മോഷണവും ചെയ്യരുത്, ശരീരവും മനസ്സും ശുദ്ധമായിരിക്കണം, ഇന്ദ്രിയങ്ങളെ പാട്ടിൽ നിർത്തണം, യഥാശക്തി ദാനം ചെയ്യണം, ആപത്തിലകപ്പെട്ട് അവശതയനുഭവിക്കുന്നവരെ രക്ഷിക്കണം, മനസ്സിനെ നിയന്ത്രിക്കണം, തനിക്ക് ഉപദ്രവമുണ്ടാകുമ്പോഴും ക്രോധമുണ്ടാകരുത്— ഇവയെല്ലാം മനുഷ്യമാത്രയെ സംബന്ധിച്ചിടത്തോളം സമാനധർമ്മങ്ങളായ ധർമ്മസാധനകളത്രെ. ഈവക ധർമ്മാചരണങ്ങളെ മനുഷ്യന്റെ സാമൂഹ്യജീവിതത്തിൽ എത്രമാത്രം പ്രായോഗികമാക്കാൻ സാധിക്കുന്നുവോ, അത്രയും അവന്റെ ജീവിതം ശ്രേയസ്കരമായിരിക്കുമെന്ന് സകല ആചാര്യന്മാരും സമ്മതിക്കുന്നുണ്ട്.

വൈദികസാഹിത്യങ്ങളിലും, ധാർമ്മികശാസ്ത്രങ്ങളിലും പ്രതിപാദിച്ചിട്ടുള്ള ഇതേ തത്വംതന്നെയാണ് പുരാണങ്ങളിലേക്ക് കടന്നാലും നമുക്ക് കാണാൻ കഴിയുന്നത്. പുരാണങ്ങൾ പ്രസ്തുത വിഷയങ്ങളുടെ പ്രായോഗിക വശങ്ങളിലേക്ക് കൂടുതൽ വെളിച്ചം വീശുന്നുണ്ടെന്നുമാത്രം. മററുള്ളവക്ക് വെറുപ്പോ വിദ്വേഷമോ തോന്നത്തക്ക യാതൊരു പ്രവൃത്തിയും ചെയ്യരുതെന്ന് പുരാണങ്ങളിൽ ആവർത്തിച്ചാവർത്തിച്ച് പറയുന്നുണ്ട്. അങ്ങിനെ അന്യർക്ക് യാതൊരുവിധത്തിലും ഉപദ്രവം വരാതെ, കഴിയുന്നതും അവർക്കുപകാരങ്ങൾ ചെയ്തുകൊണ്ട് നിസ്വാർത്ഥമായി ജീവിതം നയിക്കണമെന്നാണ്, പുരാണങ്ങളിലെ ഉപദേശങ്ങളുടെ രത്നചുരുക്കം.

അഷ്ടാദശപുരാണത്താൽ
വ്യാസൻ ചൊന്നതു രണ്ടുതാൻ
പരോപകാരമേ പുണ്യം
പാപമേ പരപീഡനം

വേദവ്യാസൻ വേദങ്ങളുടെ വിസ്തൃത വ്യാഖ്യാനങ്ങളായി 18 മഹാപുരാണങ്ങളും 18 ഉപപുരാണങ്ങളും രചിച്ചിട്ടുണ്ട്. അവയിലെല്ലാം കൂടി പ്രതിപാദിച്ചിട്ടുള്ള ധർമ്മങ്ങളുടെ സാരസർവ്വസ്വമാണ്, മുകളിൽ ഉദ്ധരിച്ച പദ്യം അതുപോലെ ധർമ്മത്തിന്റെ സാരാംശത്തെ സംബന്ധിച്ചും പറയുന്നതു് നോക്കുക:—

ശ്രൂയതാം ധർമ്മസർവ്വസ്വം
ശ്രുത്വാ ചാപ്യവധാര്യതാം
ആത്മനഃ പ്രതികൂലാനി
പരേഷാം ന സമാചരേത്.

തനിക്ക് പ്രതികൂലമായി (അഹിതമായി) തോന്നുന്നതു് മററുള്ളവരോടും പ്രവർത്തിക്കരുതെന്ന് സാരം.

അതെല്ലാം ആദ്ധ്യാത്മികങ്ങളും പൌരാണികങ്ങളുമായ സാഹിത്യങ്ങളാണ്; ഭൌതികജീവിതത്തിന്ന് അതൊന്നും അത്ര പററിയതല്ല; എന്നാണെങ്കിൽ, വരണം, നമുക്ക് യഥാർത്ഥമായ സാഹിത്യശാസ്ത്രത്തിലേക്ക് പ്രവേശിക്കാം:—

അപാരേ കാവ്യ സംസാരേ
കവിരേവ പ്രജാപതിഃ
യഥാസ്മൈ രോചതേ വിശ്വം
തഥൈവ പരിവർത്തതേ.

സാഹിത്യത്തിൻെറ ലക്ഷ്യത്തെയും സാഹിത്യകാരൻെറ ലക്ഷണത്തെയും, അവൻെറ ഉത്തരവാദിത്വത്തെയുമാണ് ഈ പദ്യം സൂചിപ്പിക്കുന്നതു്.

അപാരമായ ഈ സംസാരത്തിലെ (ലോകത്തിലെ) ബ്രഹ്മാവു് കവിയാണ്. കവി എങ്ങിനെ ആഗ്രഹിക്കുന്നുവോ, അങ്ങിനെതന്നെ ഈ ലോകം രൂപാന്തരപ്പെടുന്നതാണ്. ലോകത്തെ ഇഷ്ടംപോലെ മാററിത്തീർക്കാനുള്ള കഴിവു് കവിക്കുണ്ടു്. ഇതിൽനിന്നും ബ്രഹ്മാവിനേക്കാൾ ഒരു പടികൂടി ഉയർന്ന നിലയിലാണ്, കവി നിലകൊള്ളുന്നതെന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. സൃഷ്ടികർത്താവായ ബ്രഹ്മാവു് സൃഷ്ടിച്ചിരിക്കുന്ന ഈ പ്രപഞ്ചത്തെ, കവിക്ക് വേണമെങ്കിൽ അവന്റെ രുചിഭേദമനുസരിച്ചു് പരിവർത്തനം ചെയ്യാൻ സാധിക്കും; എന്നു പറയുമ്പോൾ കവിക്ക് എത്രമാത്രം സ്വാതന്ത്ര്യമുണ്ടെന്ന് ഒന്നു ചിന്തിച്ചുനോക്കുക.

മുകളിൽ ഉദ്ധരിച്ച പദ്യത്തിൻെറ അർത്ഥവ്യാപ്തിയിലേക്ക് കടന്നാൽ, ഈ ലോകത്തെ നന്നാക്കുന്നതും നശിപ്പിക്കുന്നതും, അഭിവൃദ്ധിപ്പെടുത്തുന്നതും അധഃപതിപ്പിക്കുന്നതും കവികളാണ് അഥവാ സാഹിത്യകാരന്മാരാണെന്ന് കാണാം. ലോകം എപ്പോഴെങ്കിലും നന്നായിട്ടുണ്ടെങ്കിൽ, അതു് കവികളിൽക്കൂടിയും സാഹിത്യകാരന്മാരിൽക്കൂടിയുമാണ്, നശിച്ചിട്ടുണ്ടെങ്കിൽ അതും അവരിൽക്കൂടിതന്നെ. അവർക്ക് ലോകക്ഷേമത്തെ സംബന്ധിച്ച് അത്രമാത്രം ഉത്തരവദിത്വമുണ്ടു്. ഈ വസ്തുത ഇന്നത്തെ കവികളും സാഹിത്യകാരന്മാരും അല്പമെങ്കിലും അറിഞ്ഞിരുന്നെങ്കിൽ മനുഷ്യൻെറ മനസ്സിൽ

ഒതുങ്ങിക്കിടക്കുന്ന ദുവികാരങ്ങളെ ഇക്കിളിയിട്ട് ഇളക്കി വിടുന്ന അശ്ലീലസാഹിത്യങ്ങളും കവിതകളും ഇത്ര മാത്രം പ്രചരിക്കുമായിരുന്നോ, എന്ന് സംശയമാണ്.

സദാചാരത്തിൻെറ കാവൽ ഭടന്മാരെന്നാണ്, സാഹിത്യകാരന്മാരെ വിശേഷിപ്പിച്ചിരിക്കുന്നത്. സംസ്കാരത്തിന്റെ സമുദ്ധാരണത്തിനുവേണ്ടി, സന്മാഗ്ഗി കങ്ങളും സദാചാരപരങ്ങളുമായ ഗുണപാഠങ്ങളെ ജന താമദ്ധ്യത്തിൽ പ്രചരിപ്പിക്കുകയെന്നതാണ് അവരുടെ കടമ. ആ നിലയിൽ നോക്കിയാൽ ഇന്നത്തെ സാഹി ത്യകാരന്മാരെല്ലാം അവരുടെ കടമ ശരിയായി നിവ്വ ഹിക്കുന്നുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. സദാ ചാര പ്രചരണത്തിന് പകരം ദുരാചാര പ്രവണത യാണ്, ഇന്നത്തെ സാഹിത്യകൃതികൾ ലോകത്തിന് സംഭാവന ചെയ്യുന്നിരിക്കുന്നത്. അങ്ങിനെ സദാചാര ത്തിൻെറ കാവൽഭടന്മാരായ അഥവാ ആയിരിക്കേണ്ട സാഹിത്യകാരന്മാർ ഇന്ന് ദുരാചാരത്തിൻെറ കവാ ടോൽഘാടകന്മാരായിത്തീന്നിരിക്കയല്ലേ? പിന്നെയെ ങ്ങിനെയാണ്, ലോകം സന്മാർഗ്ഗത്തിൽനിന്നും വ്യതി ചലിക്കാതിരിക്കുന്നത്? കേവലം വികാരാത്മകങ്ങളായ കാര്യങ്ങൾ മനുഷ്യനെ വഴിതെററിപ്പിക്കുന്നവയത്രെ. വിചാരാത്മകങ്ങളായ കൃതികൾക്കേ മനുഷ്യന്റെ ബുദ്ധി യേവികസിപ്പിക്കാൻ കഴിയൂ. ഇതിൽനിന്നും യഥാ ത്ഥമായ സാഹിത്യം വികാരാത്മകമല്ല; വിചാരാത്മ കമാണ്; എന്നു വരുന്നു.

കാവ്യത്തിൻെറ, സാഹിത്യത്തിൻെറ, പ്രധാന ലക്ഷ്യം ചാരിത്രശിക്ഷണം അഥവാ സ്വഭാവസംസ്കര ണമായിരിക്കണം.

"രാമാദി വദ്വർത്തിതവ്യം, ന രാവണാദിവൽ"

ഇതാണു് കാവ്യത്തിൻെറയുദ്ദേശം. അനുവാചകന്മാരെ സന്മാർഗ്ഗത്തിൽക്കൂടി നയിക്കുകയെന്നതാണു്, ഓരോ സാഹിത്യകൃതിയുടേയും ലക്ഷ്യം. അങ്ങിനെ സദാചാരപരമായ ജീവിതത്തിൽ കൂടി മനുഷ്യനെ അവൻെറ ആദർശത്തിലേക്കു് ഉയർത്തുകയെന്നതാണു് ഏതൊരു സാഹിത്യകാരന്മാരുടെയും പരമപ്രധാനമായ കടമ. ശ്രീരാമൻെറ സൽസ്വഭാവംമൂലം അദ്ദേഹം എല്ലാവർക്കും പ്രിയങ്കരനായി. രാവണൻെറ ദുഃസ്വഭാവവും ദുഷ്പ്രവൃത്തിയും കാരണം എല്ലാവർക്കും വെറുപ്പും തോന്നി. അതുകൊണ്ടു് രാമൻ്റെ ആദർശത്തെയാണു്, നാം അനുകരിക്കേണ്ടതു്, രാവണൻേറതല്ല. ഇങ്ങിനെ നന്മതിന്മകളെ ജനങ്ങൾക്കു് വേർതിരിച്ചു് കാട്ടിക്കൊടുത്തു തിന്മയിൽ അവജ്ഞയും, നന്മയിൽ ആഗ്രഹവും അവരിൽ ജനിപ്പിച്ചു അവരെ സദാചാര നിരതന്മാരാക്കിത്തീർക്കുകയെന്നതാണു്, കവികളുടേയും, സാഹിത്യകാരന്മാരുടേയും മൌലികമായ ധർമ്മം; അതിനുപയുക്തങ്ങളായ സാഹിത്യകൃതികൾ മാത്രമേ; പദ്യമായാലും ശരി, ഗദ്യമായാലും ശരി, യഥാർത്ഥത്തിൽ സാഹിത്യസംജ്ഞക്കു് അർഹമാകുന്നുള്ളൂ. മററുള്ളവയെല്ലാം മനുഷ്യനെ വഴിപിഴപ്പിക്കുന്ന വൈകാരികകൃതികളാണു്. അവ സംസ്കാരത്തെ ഹനിക്കുന്നവയുമത്രെ.

# ധർമ്മം അഥവാ സ്വധർമ്മം

ധർമ്മ ഏവ ഹതോ ഹന്തി
ധർമ്മോ രക്ഷതി രക്ഷിതഃ

ധർമ്മത്തെ നശിപ്പിക്കുന്നവനെ ധർമ്മം നശിപ്പിക്കുകയും, ധർമ്മത്തെ രക്ഷിക്കുന്നവനെ ധർമ്മം സംരക്ഷിക്കുകയും ചെയ്യുന്നുവെന്നു താല്പര്യം. വ്യക്തിയേയും, സമുദായത്തേയും, എന്നു വേണ്ട ലോകത്തെത്തന്നെ നിലനിർത്തുന്നതു ധർമ്മമാണു്. നമ്മുടെ സാമുദായിക സംഘടന ധർമ്മത്തെ ആധാരമാക്കിക്കൊണ്ടുള്ളതാണു്. അഥവാ അതിൻെറ അസ്തിവാരംതന്നെ ധർമ്മമാണു്. പാശ്ചാത്യ സമുദായത്തിന്റെ അടിസ്ഥാനംതന്നെ അർത്ഥമാകുന്നു. അവർ ഏതൊരു കാര്യവും സാമ്പത്തിക ദൃഷ്ടിയിൽ കൂടിയാണു കാണുന്നതെങ്കിൽ, നാം എല്ലാ കാര്യത്തെയും ധാർമ്മികദൃഷ്ടിയിലൂടെയാണു് നോക്കുന്നതു്. ഇതുതന്നെയാണു്, സനാതനധർമ്മാവലംബികളായ ഭാരതീയരും, പാശ്ചാത്യരും തമ്മിലുള്ള മൗലികമായ വ്യത്യാസം. "ധാരയതീതിധർമ്മഃ" - യാതൊന്നാണോ വ്യക്തിയേയും സമുദായത്തേയും ധരിക്കുന്നതു അതു ധർമ്മമെന്നു പറയപ്പെടുന്നു, എന്നതാണു് ഹിന്ദുക്കളുടെ വിശ്വാസം. അഗ്നിയുടെ ധർമ്മം ചൂടാണു്. ചൂടിൻെറ അഭാവത്തിൽ അഗ്നിയുടെ ആസ്തിത്വംതന്നെ നാസ്തിയാണു്. അതുപോലെ, ധർമ്മം ഇല്ലെങ്കിൽ ഹിന്ദു

സമുദായവുമില്ല. കാരണം, നമ്മുടെ സംസ്കാരത്തിൻെറ ജീവനാഡിയാണ് ധർമ്മം; ധർമ്മമാകുന്ന ജലംകൊണ്ടാണ്, അതു തഴച്ചുവളൎന്നു ഫലഭൂയിഷ്ഠമായിത്തീൎന്നിട്ടുള്ളതു്. ആ ജലത്തിന്റെ അഭാവത്തിൽ അതു് ശുഷ്കിച്ചുണങ്ങി വരണ്ടു പോവുകയും ചെയ്യും.

## ധമ്മത്തിൻെറ സ്വരൂപം.

ഇത്രമാത്രം മഹത്തരമായ ആ ധർമ്മം എന്താണ്, അതിൻെറ സ്വരൂപമെന്താണ്, സ്വഭാവമെന്താണ്? എന്നതാണ് ഇനി നമുക്ക മനസ്സിലാക്കേണ്ടതു്, ധർമ്മത്തിൻെറ സ്വരൂപം വ്യക്തിയുടെ യോഗ്യതയേയും, കർത്തവ്യത്തേയും, ദേശകാലാവസ്ഥകളേയും അനുസരിച്ചു നിശ്ചയിക്കേണ്ടതെന്നത്രെ. ധർമ്മത്തിനു ഒററവാക്കിൽ ഒരു നിർവ്വചനം കൊടുക്കാൻ പറവുമെങ്കിൽ, അതു് ശാസ്ത്രവിഹിതമായ കർമ്മംതന്നെ ധർമ്മമെന്നാണ്. ഒരു കാര്യം ഒരാളെ സംബന്ധിച്ചിടത്തോളം വിഹിതധർമ്മമാണെങ്കിൽ, അതുതന്നെ മറെറാരാളെ സംബന്ധിച്ചു അധർമ്മമായും തീരാറുണ്ട്. അപ്പോഠം, ഇന്നാരെ സംബന്ധിച്ചിടത്തോളം ഇന്നകർമ്മം ഇന്നപ്പോഠം ധർമ്മമാണെന്നു കാണണമെങ്കിൽ അഥവാ പറയണമെങ്കിൽ അതിനു ശാസ്ത്രത്തെ പ്രമാണമായി അംഗീകരിച്ചേപററു. ധമ്മത്തിൻെറ മറെറാരു പരിഭാഷ, "ചോദനാലക്ഷണോഽത്ഥോധമ്മ:" എന്നത്രെ. ശാസ്ത്രപ്രേരിതകമ്മംതന്നെയാണ് ധമ്മം, ഓരോ വ്യക്തിക്കും, ഓരോ സമുദായത്തിന്നും, ഓരോ മതത്തിനും, ഓരോ ജാതിക്കും, ഓരോഉപജാതിക്കും—എന്നു വേണ്ട,

ഓരോപദാൎത്ഥത്തിനും, ഓരോപ്രാണിക്കുതന്നെയും അതിന്റേതായ ചില നിയമങ്ങൾ (ധൎമ്മങ്ങൾ) ഉണ്ടു്. അതനുസരിക്കാതെ അതിനു് അതായിരിക്കാൻ, അതിന്റെ വ്യക്തിത്വത്തെ നിലനിൎത്താൻ സാദ്ധ്യമല്ലെന്നു ചുരുക്കം.

ഇനി സാൎവ്വഭൌമങ്ങളായ ചില ധൎമ്മങ്ങളുണ്ടു്; സത്യം, അഹിംസ; ദയ, സഹാനുഭൂതി മുതലായവ. ഇവയെ നിത്യധൎമ്മങ്ങളെന്നു പറയാം. സാൎവ്വജനീനങ്ങളായ ഇവയെ അനുഷ്ഠിക്കുന്നതിൽ ശാസ്ത്രത്തിന്റെ വലിയ ആവശ്യമൊന്നുമില്ല എന്നിരുന്നാലും, രണ്ടു ധൎമ്മങ്ങൾ ഒരേസമയത്തു അനുഷ്ഠേയങ്ങളായി വരുമ്പോൾ, അവയിൽ ഒന്നിനെ കൊള്ളുകയും, മററതിനെ തള്ളുകയും ചെയ്യേണ്ട സന്ദൎഭങ്ങൾ ഉണ്ടാകാറുണ്ടു്. അപ്പോൾ ശാസ്ത്രത്തെ ആശ്രയിക്കാതെ തരമില്ല. ഉദാഹരണത്തിനു ദുഷ്ടനും ദുരാഗ്രഹിയുമായ ഒരുത്തൻ ദുൎബ്ബലനായ മററൊരുവനെ പിൻതുടരുന്നു, എന്നു വിചാരിക്കുക. മരണഭയത്തോടുകൂടി പരക്കം പായുന്ന ആ സാധു മററവനെ കാണാതെ എവിടെയെങ്കിലും ഒളിച്ചിരിക്കുന്നതായി നാം കണ്ടുവെന്നിരിക്കട്ടെ. സംഹാരരുദ്രനെപ്പോലെ പാഞ്ഞുവരുന്ന അവൻ നിരപരാധിയായ ആ സാധുവിനെക്കുറിച്ചു നമ്മോടു് അന്വേഷണം ചെയ്യുന്നപക്ഷം നാം അവിടെ സത്യം പറയുകയെന്ന ധൎമ്മത്തെ ഉപേക്ഷിച്ചിട്ടു് ദയകാണിക്കുകയെന്ന ധൎമ്മത്തെ സ്വീകരിക്കണമെന്നാണു ശാസ്ത്രസിദ്ധാന്തം. എന്നാൽ അക്രമിയും ആതതായിയുമായ അവനെ എതിരിടുന്നതിനും, അശരണനായ മററവനെ അവനിൽനിന്നു

രക്ഷിക്കുന്നതിനും നമുക്കു പ്രാപ്തിയുണ്ടെങ്കിൽ തീർച്ചയായും സത്യംതന്നെ പറയുകയും, അവനെ പ്രസ്തുത ഉദ്യമത്തിൽനിന്നും പിൻതിരിപ്പിക്കുകയും മററവനെ സംരക്ഷിക്കുകയും ചെയ്യുന്നതാണ് ഉത്തമമായ ധർമ്മം.

ധർമ്മത്തിൽതന്നെ സാമാന്യധർമ്മമെന്നും, വിശേഷധർമ്മമെന്നും ചില വ്യത്യാസങ്ങളുണ്ട്. ആരെങ്കിലും എന്തെങ്കിലും നമ്മോടാവശ്യപ്പെടുന്നതായാൽ, അവൻ ആവശ്യക്കാരനാണെന്നു ബോദ്ധ്യംവരുന്നപക്ഷം, അതു അവന് ദാനമായി കൊടുക്കുകയെന്നതു് സാമാന്യധർമ്മമാണ്. എന്നാൽ ഒരു രോഗി അവൻെറ രോഗത്തെ വർദ്ധിപ്പിക്കുന്ന അപത്ഥ്യാഹാരസാധനമാണ് ആവശ്യപ്പെടുന്നതെങ്കിൽ, അതു അവനു കൊടുക്കുന്നതാണ് അധർമ്മം; കൊടുക്കാതിരിക്കുന്നതു ധർമ്മവും. ഇങ്ങിനെ പോകുന്നു ധർമ്മത്തിൻെറ ഗതിവിഗതികൾ.

## ധൎമ്മത്തിൻെറ ആധാരം.

ഭാവരൂപത്തിലും ക്രിയാരൂപത്തിലും രണ്ടുപ്രകാരത്തിലുമുള്ള മഹത്വം ധർമ്മത്തിനുണ്ട്. എന്നിരുന്നാലും, ധർമ്മത്തിൻെറ പ്രധാന ഉദ്ദേശം മനുഷ്യനെ അന്തർമ്മുഖനാക്കുകയെന്നതാണ് അഥവാ അവനിൽ ആദ്ധ്യാത്മികദൃഷ്ടിയുണ്ടാക്കുകയെന്നതാണ്. അതിനാൽ, ധൎമ്മത്തിനാധാരം ഭാവംതന്നെയെന്നു നിസ്തൎക്കം പറയാം. ശ്രീമദ് ഭാഗവതത്തിൽ ഭഗവാൻ ഉദ്ധവരോടു പറയുന്നതു് നോക്കുക:—

കദാചിദ് ഗുണോഽപി ദോഷഃ സ്യാൽ
ദോഷോഽപി വിധിനാ ഗുണഃ
ഗുണദോഷാർത്ഥനിയമ-
സ്തദ്ഭിദാമേവ ബാധതേ.

ചിലയിടത്തു ഗുണ—ധർമ്മ—വും ചില വിശേഷ പരിതഃസ്ഥിതിയിൽ ദോഷമായും, ചിലയിടത്തു ദോഷവും ചില വിശേഷാവസരങ്ങളിൽ ഗുണ (ധർമ്മ) മായും തീരാറുണ്ട്. ഈ ഗുണദോഷ (ധർമ്മാധർമ്മ) ങ്ങളുടെ നിയമം ബാധിക്കുന്നതു് ഇവയെപ്പററി അറിയാവുന്നവരെമാത്രമാണു്. അറിയാൻ പാടില്ലാത്തവർ, അതായതു് കൊച്ചുകുട്ടികൾ, വിശേഷബുദ്ധിയില്ലാത്തവർ, ഭ്രാന്തന്മാർ—എന്നിവരെ ആ ദോഷം ബാധിക്കുന്നതല്ല.

വസ്തുവിനെ ആശ്രയിച്ചിരിക്കുന്ന ധർമ്മങ്ങളും ധാരാളമുണ്ടു്. അവ ക്രിയ (പ്രവൃത്തി) കൊണ്ടുമാത്രം ഫലം കിട്ടുന്നവയുമാണു്. ഭഗവന്നാമോച്ചാരണം, അന്നദാനം, ആതുരശുശ്രൂഷ മുതലായ ഉത്തമകർമ്മങ്ങളും, ഗോവധം, ഗുരുനിന്ദ, ഭ്രൂണഹത്യ മുതലായ അധർമ്മങ്ങളും അങ്ങിനെയുള്ളവയാകുന്നു. എന്നാൽ സാമാന്യേന ഈവക കർമ്മങ്ങളും ഭാവത്തിനനുസരിച്ചാണു് ഫലത്തെ പ്രദാനം ചെയ്യുന്നതു്. വിധിയാംവണ്ണം ചെയ്യുന്ന ഭാവപൂർവ്വകമായ സൽക്കർമ്മങ്ങൾക്കുമാത്രമേ പൂർണ്ണമായ ഫലം സിദ്ധിക്കു. ഹൈന്ദവതത്വശാസ്ത്രങ്ങൾ പ്രവൃത്തിയെ അപേക്ഷിച്ചു, അതിൻെറ ഉപയോഗത്തിനും ഭാവത്തിനുമാണു് കൂടുതൽ ശ്രേഷ്ഠ്യം കൽപിച്ചിട്ടുള്ളതു് ഇതുമനസ്സിലാക്കാതെ

നിഷ്ക്കാമകർമ്മത്തിൻെറ രഹസ്യത്തേയോ, ശാസ്ത്രവിഹിതങ്ങളായ സൽക്കർമ്മങ്ങളുടെ പരിശുദ്ധിയേയോ, അതിൻെറ പ്രയോജനത്തേയോ ഫലത്തേയോ അറിയാൻ സാദ്ധ്യമല്ല. അപ്പോഠം ധർമ്മത്തിനാധാരം ശാസ്ത്രംതന്നെയെന്നതു് നിസ്തർക്കമാണു്. ശാസ്ത്രങ്ങഠം എന്നുപറയുന്നതു്. ഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം അവരുടെ വേദോപനിഷൽപുരാണേതിഹാസാദി ഗ്രന്ഥങ്ങളുമാകുന്നു.

## ധർമ്മസാദ്ധ്യം.

"യതോഽഭ്യുദയനിശ്രേയസസിദ്ധിഃ സധർമ്മഃ"

ഏതൊന്നിനാൽ ലൌകികമായ അഭ്യുദയവും, പാരലൌകികമായ ശ്രേയസ്സും ഉണ്ടാകുന്നുവോ, അതുതന്നെ ധർമ്മം. ഇതു ധർമ്മത്തിൻെറ മൂന്നാമത്തെ പരിഭാഷയാണ്. ഈ മൂന്നുപരിഭാഷകളും അഭിന്നങ്ങളാണ്.

രാഷ്ട്രവും, സമുദായവുമെല്ലാം ധർമ്മത്താൽ ധരിക്കപ്പെട്ടിരിക്കുന്നു. സമുദായമായാലും, വ്യക്തിയായാലും ധാർമ്മികമായ അച്ചടക്കമില്ലെങ്കിൽ അധഃപതിക്കതന്നെ ചെയ്യും. അതുകൊണ്ടു്, ജീവിതത്തിൽ ഐശ്വര്യവും അഭ്യുന്നതിയുമുണ്ടാകണമെങ്കിൽ തീർച്ചയായും ധാർമ്മികസിദ്ധാന്തങ്ങളനുസരിച്ചു് ജീവിക്കണം. നാം ഇന്നു ചെയ്യുന്ന സൽക്കർമ്മങ്ങഠം പ്രാരബ്ധങ്ങളായി അവശേഷിക്കുകയും അവ അടുത്ത ജന്മത്തിലെ ഐശ്വര്യാഭിവൃദ്ധികഠംക്കു കാരണമായിത്തീരുകയും ചെയ്യുന്നു എന്നാണു് ആസ്തികന്മാരുടെ വിശ്വാസം,

പുനർജ്ജന്മത്തിൽ വിശ്വാസമില്ലാത്ത നാസ്തികന്മാരും സമുദായത്തിന്റെ നന്മക്കവേണ്ടി സത്യം, സ്നേഹം, ത്യാഗം പരോപകാരം മുതലായ ധർമ്മങ്ങൾ ആവശ്യമാണെന്നു സമ്മതിക്കുന്നുണ്ട്. ഈവക ധർമ്മങ്ങളൊന്നും ഇല്ലാത്ത സമുദായം തീർച്ചയായും നശിച്ചു നാമാവശേഷമാകുക തന്നെ ചെയ്യും.

കർമ്മത്തിന്റെ ഗതിവളരെ ഗഹനമാണെന്നു ഗീതയിൽ പറയുന്നുണ്ട്. അതുപോലെതന്നെ ധർമ്മത്തിന്റെയും ഗതിഅത്യന്തം ഗഹനമാണ്, അതിസൂക്ഷ്മമാണ്. അതു അന്തർമുഖമാണ്, ബഹിർമ്മുഖമല്ല. പുറത്തേക്കല്ല അതിന്റെ ദൃഷ്ടി, അകത്തേക്കാണെന്നു താല്പര്യം. ധർമ്മാചരണം കൊണ്ടല്ലാതെ, മനഃസംയമനവും, അന്തഃകരണ ശുദ്ധിയും ഉണ്ടാകുന്നതല്ല. അന്തഃകരണം ശുദ്ധമാകാതെ ജ്ഞാനപ്രാപ്തിയോ തദ്വാരാനിഃശ്രേയസസിദ്ധിയോ കൈവരുന്നതുമല്ല; ശാശ്വതമായ ശാന്തിയോ സമാധാനമോ ലഭിക്കുന്നതുമല്ല. വർണ്ണാശ്രമാദിവ്യവസ്ഥകളനുസരിച്ചുള്ള അവനവന്റെ കർത്തവ്യം തന്നെയാണ് ധർമ്മം, അഥവാ സ്വധർമ്മം എന്നു പറയുന്നതു്. അതനുഷ്ഠിക്കാത്തവൻ തീർച്ചയായും അധഃപതിക്കയേയുള്ളു. അവന്നു യാതൊരുവിധമായ ശ്രേയസ്സും ഉണ്ടാകാൻ പോകുന്നില്ല. ഗീതയിൽ പറയുന്നുണ്ട്.

സ്വല്പമപ്യസ്യധർമ്മസ്യ ത്രായതേമഹതോഭയാൽ.

സ്വല്പമായ സ്വധർമ്മാനുഷ്ഠാനംകൊണ്ടു്; മഹത്തായ ആപത്തിൽനിന്നും; ഭയത്തിൽനിന്നും; രക്ഷപെ

ടാൻ സാധിക്കുമെന്നു സാരം. അപ്പോൾ സ്വധർമ്മം-കർത്തവ്യകർമ്മം-ശരിക്കനുഷ്ഠിക്കുന്നതായാൽ അതിന്റെ ഫലം എന്തായിരിക്കും; എത്രമാത്രം അത്ഭുതാവഹമായിരിക്കുമെന്ന് ചിന്തിച്ചുനോക്കുക. അതക്ഷരംപ്രതി അനുഷ്ഠിക്കാൻ ഇന്നു ആരെക്കൊണ്ടും സാദ്ധ്യമല്ല; എന്നിരുന്നാലും കഴിയുന്നത്ര നാം അതു ആചരിക്കേണ്ടതാണെന്നു ചുരുക്കം, അങ്ങിനെ ചെയ്താൽ മാത്രമേ ലോകത്തിൽ ശാന്തിയും സമാധാനവുമുണ്ടാകു.

---

# ഗീതയിലെ ശരണാഗതി

സർവ്വധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ

ഇതു് ഗീതയിലെ ഒരു സുപ്രസിദ്ധ പദ്യമാണു് ഗീതയുടെ സാരാംശം മുഴുവനും ഇതിൽ ക്രോഡീകരിച്ചിട്ടുണ്ടു്. ഭഗവാന്റെ —

'സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോ ഭയാവഹഃ'
'സ്വല്പമപ്യസ്യ ധർമ്മസ്യ
ത്രായതേ മഹതോ ഭയാൽ'

ഇത്യാദി ഉപദേശങ്ങളിൽനിന്നു്, സ്വധർമ്മസംരക്ഷണം സർവ്വശ്രേഷ്ഠമാണെന്നും, അതിന്റെ ഫലം സർവ്വതോമുഖമായ ശ്രേയസ്സും സുഖവുമാണെന്നും സ്പഷ്ടമാകുന്നുണ്ടു്. കൂടാതെ അദ്ദേഹം 'ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ' - ധർമ്മത്തെ നിലനിർത്താൻവേണ്ടി ഞാൻ യുഗംതോറും അവതാരമെടുക്കും - എന്നുകൂടി പറയുന്നു. ഇതിൽനിന്നെല്ലാം ധർമ്മത്തിന്റെ ശ്രേഷ്ഠത എത്രമാത്രമാണെന്നു് നമുക്കു് അനുമാനിക്കാവുന്നതാണല്ലോ. എന്നാൽ ധർമ്മത്തെ ഇത്രമാത്രം പ്രകീർത്തിച്ച ആ ഭഗവാൻതന്നെ, 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' എന്നുപദേശിക്കുന്നതു് എന്തു

കൊണ്ടാണ്, എന്നു പലക്കും സംശയമുണ്ടാവാം. ഇതിനു ശരിയായ ഒരു സമാധാനം കിട്ടണമെങ്കിൽ ധർമ്മപരിത്യാഗത്തേയും, ശരണാഗതിയേയും പററി നല്ലവണ്ണം മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതിൽ ധർമ്മപരിത്യാഗത്തിൻെറ രഹസ്യത്തെപ്പററി വിചാരിക്കുന്നതു ഇനിയൊരവസരത്തിലേക്ക് മാററിവച്ചുകൊണ്ട്, "ശരണാഗതിയെ" സംബന്ധിച്ചു മാത്രം നമുക്ക് ഈ ലേഖനത്തിൽ അല്പമൊന്നു ചിന്തിക്കാം.

ആചാര്യപ്രവരനായിരുന്ന ശ്രീമധുസൂദനസ്വാമികൾ, ഗീതയിലെ പ്രസ്തുത ശരണാഗതിയെ മൂന്നുവിധത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്: —

തസ്യൈവാഹം, മമൈവാസൌ
സ ഏവാഹമിതി ത്രിധാ
ഭഗവച്ഛരണത്വം സ്യാൽ
സാധനാഭ്യാസപാകതഃ

അധികാരിഭേദവും, സാധനാഭ്യാസവ്യത്യാസവും കൊണ്ട്, ഭഗവച്ഛരണാഗതി മൂന്നു വിധത്തിലാകുന്നു.

1 "തസ്യൈവാഹം"=ആ പ്രഭുവിൻേറതാണു-ഞാൻ.
2 "മമൈവാസൌ"=ആ പ്രഭു എൻേറതാണ്.
3 "സ ഏവാഹം" =ആ പ്രഭു ഞാൻതന്നെയാണ്.

ഇവയിൽ ആദ്യത്തെ ശരണാഗതി മൃദുവാണ്; സരളമാണ്; ഇതിൻ്റെ സ്വരൂപത്തെപ്പററി ശ്രീശങ്കരഭഗവൽപാദർ പറഞ്ഞിരിക്കുന്നതിപ്രകാരമാണ്.

സത്യപി ഭേദാപഗമേ
നാഥ തവാഹം ന മാമകീനസ്ത്വം

സാമുദ്രോ ഹി തരംഗഃ
കചന സമുദ്രോ ന താരംഗഃ.

സമുദ്രവും, അതിലെ തിരകളും വെള്ളം എന്ന നിലയിൽ വിചാരിക്കുമ്പോൾ രണ്ടും ഒന്നുതന്നെയാണ്; ജലദൃഷ്ട്യാ അവയിൽ യാതൊരു വ്യത്യാസവുമില്ല. എന്നാൽ സമുദ്രമെന്നും, തിരയെന്നും വേർതിരിച്ചുനോക്കുമ്പോൾ അവയിൽ ഭേദം കല്പിക്കാവുന്നതാണ്. പ്രസ്തുത വ്യത്യാസം സാങ്കല്പികമാണെന്നു പറയണമെന്നില്ലല്ലോ അപ്രകാരംതന്നെ സച്ചിദാനന്ദസ്വരൂപദൃഷ്ട്യാ ജീവാത്മാവും, പരമാത്മാവും ഒന്നുതന്നെയാണ് രണ്ടും അഭിന്നമാണ്. എന്നാൽ സമഷ്ടിയെന്നും, വ്യഷ്ടിയെന്നുമുള്ള ഉപാധിയാൽ, അഥവാ ജീവത്വമെന്നും ഈശ്വരത്വമെന്നുമുള്ള നിലകൾ രണ്ടും വ്യത്യസ്തങ്ങളാണ്. സമുദ്രത്തിലെ തിരകളെന്നല്ലാതെ, തിരകളുടെ സമുദ്രമെന്നു പറയാറില്ല, കാരണം, തിരകൾ സമുദ്രാധീനങ്ങളാണ്; സമുദ്രം തിരകൾക്കധീനമാകുന്നില്ല; എന്നുള്ളതാണ്. സമുദ്രത്തിന്റെ ഗുണകർമ്മശക്തി അപാരവും, അനന്തവുമാണ്; തിരകളുടേത് അത്യല്പവുമാകുന്നു. തിരകളുടെ ആസ്തിത്വം തന്നെ സമുദ്രത്തിലാണ്. അതുപോലെതന്നെ പരമാത്മാവിന്റെ അധീനത്തിലാണു ജീവാത്മാവ്. ആ പരമേശ്വരന്റെ അസ്തിത്വത്തിലും അധീനത്തിലുമാണ് ഓരോ ജീവന്റെയും സ്ഥിതി. ഈശ്വരന്റെയും ഗുണകർമ്മജ്ഞാനശക്ത്യൈശ്വര്യാദികളെല്ലാം അനന്തങ്ങളാണ്. അതിനെ അപേക്ഷിച്ചുനോക്കിയാൽ ജീവന്റെ ആ വകകളെല്ലാം തുലോം തുഛവുമാണ്. ഈ നിലക്ക

"ഞാൻ ഈശ്വരൻേറതാണ്, അദ്ദേഹത്തിൻെറ ദാസനാണ്, മിത്രമാണ്, പുത്രനാണ്, ഞാൻ അദ്ദേഹത്തെ ശരണം പ്രാപിക്കുന്നു" എന്നെല്ലാമുള്ള ഭാവനകൾ സാധാരണവും, സരളവുമാകുന്നു. അതുകൊണ്ടാണു പ്രസ്തുത പ്രഥമശരണാഗതിയെ 'മൃദു'വെന്നു പറഞ്ഞത്.

ദ്വിതിയശരണാഗതി—മമൈവാസൌ — മദ്ധ്യമമാകുന്നു. ഇതിൻെറ സ്വഭാവം ഭക്താഗ്രഗണ്യനായിരുന്ന 'വില്വമംഗല'ത്തിൻെറ ജീവചരിത്രത്തിൽനിന്നു നമുക്കു മനസ്സിലാക്കാം. ഒരിക്കൽ വില്വമംഗലത്തു സ്വാമിയാർ വൃന്ദാവനത്തിലേക്കു പോവുകയായിരുന്നു. അത്യന്തം ദുർഘടമായ വനാന്തരങ്ങളിൽക്കൂടിയായിരുന്നു അദ്ദേഹത്തിൻെറ യാത്ര. വഴിയിൽ വലിയവലിയ കുഴികളും, പൊട്ടക്കിണറുകളുമുണ്ടായിരുന്നു. അന്ധനായ ആ ഭക്തശിരോമണി തപ്പിത്തടഞ്ഞു് ഈശ്വരധ്യാനനിരതനായി മുമ്പോട്ടു നീങ്ങിക്കൊണ്ടിരുന്നു. അദ്ദേഹം ഗമിച്ചിരുന്നതു് ഒരഗാധമായ കിണറിൻെറ നേരെയാണു്. അന്ധനായ അദ്ദേഹം കിണറിനെ സമീപിച്ചു; ഒരടികൂടി മുമ്പോട്ടുവച്ചാൽകിണററിൽ വീഴുകയായി. എന്നാൽ സർവ്വാന്തര്യാമിയായ ഭഗവാൻ അദ്ദേഹത്തെ ആ അത്യാപത്തിൽനിന്നും രക്ഷിച്ചു. ഭഗവാൻ ആ സമയം ഒരു ബാലൻെറ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു്, വില്വമംഗലത്തിൻെറ കൈയ്ക്കുപിടിച്ചു മാററിക്കൊണ്ടു പോവുകയും, അദ്ദേഹത്തെ ശ്രുതിമധുരമായ സംഭാഷണത്താൽ സന്തോഷിപ്പിച്ചു് ആ ദുർഘടസ്ഥാനങ്ങളെല്ലാം കടത്തിവിടുകയും ചെയ്തു. ഭഗവാൻെറ അമൃതനിഷ്യന്ദിയായ വാഗ്ധോരണിയും, കുസുമസദൃശമായ

കരസ്പർശനസുഖവുംകൊണ്ട് അതു കേവലം ഒരു മർത്ത്യബാലനല്ലെന്നും, തന്റെ ജീവിതസർവ്വസ്വവും, താൻ നിരന്തരം ആരാധിച്ചുപോരുന്നതുമായ സാക്ഷാൽ ഭഗവാൻ തന്നെയാണെന്നും മനസ്സിലാക്കാൻ ആ അന്ധനായ ഭക്തന് അധികം സമയമൊന്നും വേണ്ടിവന്നില്ല. ആ ദുർഘടസ്ഥാനങ്ങളെല്ലാം തരണം ചെയ്യിച്ച് ഒരു വിധം നല്ല മാർഗ്ഗത്തിലെത്തിയപ്പോൾ, ആ ബാലൻ വില്വമംഗലത്തിനോട് യാത്രചോദിക്കാൻ തുടങ്ങി. ഭഗവാനെ തന്റെ അടുക്കൽനിന്നും പറഞ്ഞയയ്ക്കരുതെന്നുകരുതി, അദ്ദേഹത്തിന്റെ വേർപാടിലുള്ള സങ്കടംകൊണ്ട് വില്വമംഗലം അനുനയവിനയത്തോടുകൂടി വളരെയധികം പറഞ്ഞുനോക്കി. ഭക്തദാസനായ ആ ഭഗവാൻ അദ്ദേഹത്തിന്റെ നിർബന്ധംകൊണ്ട് കുറച്ചുസമയംകൂടി അദ്ദേഹത്തെ അനുഗമിച്ചുവെങ്കിലും ഒടുവിൽ അദ്ദേഹത്തിന്റെ അനുവാദത്തോടുകൂടി പോകാൻ സാദ്ധ്യമല്ലെന്നുകണ്ട് കയ്യുവിട്ടിട്ട് അപ്രത്യക്ഷനായിക്കളഞ്ഞു. അപ്പോൾ വില്വമംഗലം പറയുകയാണ്:—

ഹസ്തമുൽക്ഷിപ്യ യാതോഽസി
ബലാൽ കൃഷ്ണ കിമത്ഭുതം
ഹൃദയാദ്യദി നിര്യാസി
പൌരുഷം ഗണയാമി തേ

"ഹേ, കൃഷ്ണ! അവിടുന്നു ബലമായിട്ട് എന്റെ കയ്യുവിടുവിച്ചു പോയല്ലൊ. കഷ്ടം! ഇതു് അങ്ങയുടെ ഒരത്ഭുതപരാക്രമമായി ഞാൻ വിചാരിക്കുന്നില്ല. അതു

പോലെ അവിടുന്ന് എന്റെ ഹൃദയത്തിൽനിന്നു വിട്ടു പുറത്തു പോകാമെങ്കിൽ, അതു് അങ്ങയുടെ പരാക്രമമായി ഞാൻ കരുതാം." അങ്ങ് എപ്പോഴും എന്റെ തന്നെയാണ്. അങ്ങയുടെ മനോഹരമായ ശ്യാമകോമളവിഗ്രഹം (രൂപം) ഒരിക്കലും എന്റെ ഹൃദയഭിത്തിയിൽനിന്നു തേഞ്ഞുമാഞ്ഞു പോകുന്നതല്ലെന്നു താല്പര്യം.

വില്വമംഗലത്തിന്റെ പ്രസ്തുത മനോഭാവന; ദ്വിതീയശരണാഗതിയുടെ സജീവചിത്രമാണ്. ഇനി തൃതീയശരണാഗതിയുടെ സ്വരൂപമെന്തെന്നു നോക്കാം. ഇതു സംബന്ധിച്ച് വിഷ്ണുപുരാണത്തിൽ പറയുന്നതിങ്ങനെയാണ്.

സകലമിദമഹം ച വാസുദേവഃ
പരമപുമാൻ പരമേശ്വരഃ സ ഏകഃ
ഇതി മതിരചലാ ഭവത്യനന്തേ
ഹൃദയഗതേ വ്രജ താൻ വിഹായ ദൂരാൽ.

യമധർമ്മരാജാവ് തന്റെ ഭടന്മാരോടു പറയുകയാണ്:— "ഹേ, ഭടന്മാരെ: ഈ ലോകം വാസുദേവസ്വരൂപമാണ്. വാസുദേവമയമാണ് ഞാൻ വാസുദേവനാണ്"; എന്ന ഭാവനയും, വിശ്വാസവും, വിചാരവും ഏതൊരുത്തന്റെ ഹൃദയത്തിൽ സുദൃഢമായിത്തീന്നിട്ടുണ്ടോ, അവനെ നിങ്ങൾ സമീപിച്ചുപോകരുതു്. അങ്ങനെയുള്ളവരെ കണ്ടാൽ, വിദൂരനമസ്കാരം ചെയ്തു അകന്നുമാറിക്കൊള്ളണം. അവരുടെ അടുത്തു ചെല്ലുന്നതുതന്നെ അപകടമാണ്. നിങ്ങൾ ആ ഭഗവത്ഭക്തന്മാരുടെ നേരെ നോക്കുകപോലും ചെയ്യരുതു്." ഞാൻ വാസുദേവൻതന്നെയാണ് എല്ലാം വാസുദേവസ്വരൂപ

മാണ്. എന്നിങ്ങനെയുള്ള ഭാവനയാണ് ഭഗവൽശരണാഗതിയിൽ വച്ച് ഉത്തമമായിട്ടുള്ളത്.

സർവ്വഭൂതേഷു യഃ പശ്യേൽ
ഭഗവൽഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മ-
ന്യേഷ ഭാഗവതോത്തമഃ

എന്നു ഭാഗവതത്തിൽ പറയുന്നുണ്ട്. "ചരാചരാത്മകങ്ങളായ സകല ഭൂതങ്ങളിലും ഭഗവൽ സ്വരൂപമായി വർത്തിക്കുന്നതു തന്റെ ആത്മാവുതന്നെയാണെന്നും, ആത്മസ്വരൂപമായ ഭഗവാനിൽ തന്നെയാണ്, സമ്പൂർണ്ണഭൂതജാലങ്ങളും അവസ്ഥിതമായിരിക്കുന്നതെന്നും സങ്കല്പിക്കുന്നവനത്രെ ഭാഗവതോത്തമൻ.

ഭഗവച്ഛരണാഗതി ഒരു മഹത്തായ ധർമ്മമാണ്. ഈ തത്വം വേദാദി സകലശാസ്ത്രങ്ങളും സമ്മതിച്ചിട്ടുള്ളതാണ്. എന്നു മാത്രമല്ല, മനുഷ്യന്റെ സർവ്വപ്രഥമവും പ്രധാനവുമായ ലക്ഷ്യവും അതുതന്നെയാകുന്നു. ഇത്തരം മഹത്തരമായ ഒരു ധർമ്മത്തിനുവേണ്ടി മററ പ്രധാന ധർമ്മങ്ങളെ വിഗണിക്കുന്നതായാൽ, അതു് ഒരു തെററാണെന്നു പറഞ്ഞുകൂടാ. അതുകൊണ്ടു പ്രസ്തുത ധർമ്മപ്രാപ്തിക്കുവേണ്ടി അവയെപരിത്യജിക്കുക തന്നെവേണം. അതിനാലാണ്, 'സർവ്വധർമ്മാൻ പരിത്യജ്യമാമേകം ശരണം വ്രജ' എന്നു ഭഗവാൻ ഉപദേശിച്ചതു്, ഇതിൽ യാതൊരുവിധമായ വൈരുദ്ധ്യമോ അസാംഗത്യമോ ഇല്ല.

# ഭഗവൽഭക്തി



സനാതനധമ്മത്തിന്റെ അഥവാ ഹിന്ദുമതത്തിന്റെ ക്രമാനുഗതമായ വികാസത്തെ ചരിത്രദൃഷ്ട്യാ മൂന്നായി വിഭജിക്കാം; 1) കർമ്മപ്രധാനമായ വൈദികകാലം, 2) ജ്ഞാനപ്രധാനമായ ഔപനിഷദകാലം, 3) ഭക്തിപ്രധാനമായ പൗരാണികകാലം.

വൈദികസാഹിത്യങ്ങളെ സംഹിത, ബ്രാഹ്മണം ആരണ്യകം, ഉപനിഷത്ത് എന്നിങ്ങനെ നാലായി തരംതിരിക്കാം. സംഹിത, ബ്രാഹ്മണം ആരണ്യകം—ഇവയിൽ കമ്മമാർഗ്ഗത്തേയും, ഉപനിഷത്തിൽ ജ്ഞാനമാർഗ്ഗത്തേയും, പററിവിവരിക്കുന്നു വേദത്തിലെ സംഹിതാഭാഗത്തിലുള്ള മന്ത്രങ്ങളെല്ലാം ഇന്ദ്രൻ, അഗ്നി, വരുണൻ, സവിതാവ്, രുദ്രൻ മുതലായ ദേവന്മാരെക്കുറിച്ചുള്ള സ്തുതികളും സ്തോത്രങ്ങളുംകൊണ്ട് നിറഞ്ഞിരിക്കയാണ്. ഈ മന്ത്രങ്ങളെക്കൊണ്ട് പ്രാചീന ആചാര്യന്മാർ ദേവന്മാരെ ഉപാസിക്കുകയും, യാഗാദികൾ നടത്തുകയും, തദ്വാരാ അഭീഷ്ടങ്ങൾ സാധിക്കുകയും ചെയ്തിരുന്നു. വിവിധങ്ങളായ നാമരൂപാദിസങ്കല്പങ്ങളിലാണ്, ആ ദേവതമാരെ

ഭജിച്ചിരുന്നതെങ്കിലും അവയെല്ലാം ഒരേ ഒരു ഈശ്വരന്റെ ശക്തിവിശേഷമാണെന്ന് അവർ സുദൃഢമായി വിശ്വസിച്ചിരുന്നു. പരമേശ്വരൻ ഏകനും അദ്വിതീയനുമാണെന്ന് ഋഗ്വേദത്തിലെ അനേകം മന്ത്രങ്ങളിൽ അസന്നിഗ്ദ്ധമായി പ്രസ്താവിക്കുന്നുണ്ട്.

ഏകം സദ് വിപ്രാ ബഹുധാവദന്തി
അഗ്നിം യമം മാതരിശ്വാന മാഹുഃ

തത്വജ്ഞന്മാരായ ആചാര്യന്മാർ ഒരേ ഒരു സദ്വസ്തുവിനെത്തന്നെ പല പേരിൽ നിർദ്ദേശിക്കുന്നുവെന്നു മാത്രം. അവരതിനെ അഗ്നിയെന്നും, യമനെന്നും, വരുണനെന്നും മററും പറയുന്നുണ്ട്.

സുപർണ്ണം വിപ്രാ കവയോ വചോഭി-
രേകം സന്തം ബഹുധാ കല്പയന്തി.

എന്ന് ഐതരേയോപനിഷത്തിലുമുണ്ട്. സുപർണ്ണം അതായത് പരമാത്മാവ്. ഏകസത്താമാത്രമത്രെ ഏകമായ ഈ തത്വത്തെ ജ്ഞാനികൾ അനേകം പേരിൽ സങ്കല്പിക്കുന്നു.

യല്ലൃത്വിജോ ബഹുധാ കല്പയന്തഃ
സചേതസോ യജ്ഞമിമം വഹന്തി

ബുദ്ധിമാന്മാരായ ഋത്വിക്കുകൾ ഒരേ വസ്തുവിനെ തന്നെ പല പല നാമരൂപാദികളിൽ സങ്കല്പിച്ചുകൊണ്ടു യജ്ഞാദികൾ അനുഷ്ഠിക്കുന്നുവെന്നു സാരം.

പ്രസ്തുത അദ്വൈതവും അദ്വിതീയവുമായ ഏകസത്തയെ ഋഗ്വേദത്തിൽ പലയിടത്തും ഹിരണ്യഗർഭൻ,

പ്രജാപതി, പുരുഷൻ — ഇത്യാദിനാമവിശേഷങ്ങളിൽ വർണ്ണിക്കുന്നുണ്ട്. അതിലെ ഹിരണ്യഗർഭസൂക്തം, പുരുഷസൂക്തം, മുതലായവയെ ഉദാഹരണമായി എടുക്കാം. പ്രാചീന ആചാര്യന്മാരുടെ ധാർമ്മികകൃത്യങ്ങളിൽ പ്രധാനം യജ്ഞമായിരുന്നു. ഇഷ്ടദേവതയെ ഉദ്ദേശിച്ച് അവരുടെ അഭീഷ്ടസിദ്ധിക്കായിക്കൊണ്ട് യജ്ഞാദികർമ്മങ്ങൾ വളരെ ശ്രദ്ധയോടുകൂടി അനുഷ്ഠിക്കുക പതിവാണ്. അതിൽ, അർച്ചനം, വന്ദനം, നമസ്കാരം മുതലായ ഭക്തിയുടെ അംഗങ്ങളും അടങ്ങിയിരുന്നു. വേദസംഹിതകളിൽ 'ഭക്തി' എന്ന ശബ്ദം പ്രയുക്തമായി കാണുന്നില്ലെങ്കിലും, ഇതേ അർത്ഥത്തിൽ 'ശ്രദ്ധാ ശബ്ദം ധാരാളം പ്രയോഗിച്ചു കാണുന്നുണ്ട്.

'ശ്രദ്ധയാഗ്നിഃ സമിദ്ധ്യതേ ശ്രദ്ധയാഹൂയതേഹവിഃ
ശ്രദ്ധാംഭഗസ്യ മൂർദ്ധനി വചസാ വേദയാമസി

(ഋഗ്വേ: 10-151-1)

ശ്രദ്ധയോടുകൂടിയാണ് യാഗാദികൾക്കുള്ള അഗ്നിയെ ജ്വലിപ്പിക്കുന്നത്. ആ അഗ്നിയിൽ ഹോമദ്രവ്യങ്ങൾ ആഹുതി ചെയ്യുന്നതും ശ്രദ്ധയോടുകൂടിതന്നെ. അങ്ങിനെ സകല സൽക്കർമ്മങ്ങളുടേയും, ആരാധനകളുടേയും സർവ്വപ്രധാന അംഗമായ ആ ശ്രദ്ധക്കായിക്കൊണ്ട് നമസ്കാരം എന്നു സാരം.

പുരാണങ്ങൾ പഞ്ചമവേദങ്ങളാണെന്നു പറയപ്പെട്ടിരിക്കുന്നു. വേദങ്ങളിലെ നിഗൂഢാർത്ഥ — രഹസ്യ — ത്തെ മനസ്സിലാക്കാൻ പുരാണങ്ങളെ അഭയം പ്രാപിക്കാതെ നിവൃത്തിയില്ല. അതുകൊണ്ടാണ്, പുരാണ

ങ്ങൾ പഠിക്കണമെന്നും. പുരാണജ്ഞാനം കൂടാതെ വിദ്യ പൂർത്തിയാകുന്നതല്ലെന്നും നമ്മുടെ പ്രാചീന ആചാരന്മാർ നിർദ്ദേശിച്ചിരിക്കുന്നതു്.

യോ വിദ്യാച്ചതുരോ വേദാൻ-
സാംഗോപനിഷദോ ദ്വിജഃ
ന ചേൽപുരാണം സംവിദ്യാ-
ന്നൈവസസ്യാൽ വിചക്ഷണഃ
ഇതിഹാസപുരാണാഭ്യാം-
വേദം സമുപബൃംഹയേൽ
ബിഭേത്യല്പശ്രുതാൽ വേദോ-
മാമയം പ്രഹരിഷ്യതി

ഒരാൾക്കു് വേദവേദാംഗാദി സകല ശാസ്ത്രങ്ങളും വശമാണെങ്കിലും, പുരാണവെളിച്ചം ഇല്ലെങ്കിൽ അയാൾ വിദ്യാവിചക്ഷണനാകുന്നതല്ല. ഇതിഹാസ പുരാണാഭ്യസനംകൊണ്ടുവേണം വേദവിദ്യയെ പൂർത്തിയാക്കാൻ. പുരാണ പാണ്ഡിത്യവുംകൂടി ഇല്ലാത്ത ഒരാൾ വേദം കൈകാര്യം ചെയ്യുന്നതായാൽ അവൻ വേദാർത്ഥത്തെ വ്യഭിചരിച്ചു തന്നിൽ ആഘാതമേൽപ്പിച്ചേക്കുമോയെന്നു വേദം ഭയപ്പെട്ടുമെന്നു താല്പര്യം.

ദുർഗ്ഗമവും ദുർജ്ഞേയവുമായ വൈദിക ശാസ്ത്രം പഠിച്ചതിലെ ആദർശങ്ങളനുസരിച്ചു ജീവിക്കാൻ സാധാരണക്കാരെക്കൊണ്ടു് സാദ്ധ്യമല്ല. 'സ്ത്രീ ശൂദ്രദ്വിജബന്ധൂനാം ത്രയീനശ്രുതി ഗോചരാഃ'—സ്ത്രീ, ശൂദ്രൻ, അധമവർണ്ണൻ മുതലായവർക്കു വേദത്തിനധികാരമില്ല. അതുകൊണ്ടാണു്, ശ്രീ വേദവ്യാസ മഹർഷി അങ്ങിനെ

യുള്ളവരെക്കൂടി വേദസാരം ഗ്രഹിപ്പിക്കണമെന്നു വിചാരിച്ചു് ഇതിഹാസ പുരാണാദികൾ രചിച്ചതു്.

## പുരാണത്തിൽ ഭക്തിയുടെ മാഹാത്മ്യം

ഭാരതീയ ആദ്ധ്യാത്മികസാധനകളിൽ കർമ്മം, ജ്ഞാനം, ഭക്തി-എന്നീ മൂന്നുമാണു് മുക്തിക്കുള്ള മുഖ്യമാർഗ്ഗങ്ങൾ. സാധകന്മാർ അവരവരുടെ അഭിരുചിക്കനുസരണമായും, അധികാരഭേദമനുസരിച്ചും അവയിൽ ഏതെങ്കിലും ഒന്നിനേയോ, അഥവാ അവയുടെ സമ്മിശ്രസാധനയേയോ ആശ്രയിച്ചു മുക്തിമാർഗ്ഗത്തിൽ മുന്നേറിക്കൊണ്ടിരിക്കുന്നു. പുരാണങ്ങളിലെല്ലാം കർമ്മ—ജ്ഞാന—ഭക്തിയോഗങ്ങളെപ്പററി സവിസ്തരം പ്രതിപാദിക്കുന്നുണ്ടെങ്കിലും, ഭക്തിയോഗത്തിൻെറ സർവ്വശ്രേഷ്ഠതയേയും, അതിൻെറ പ്രായോഗികതയേയും സംബന്ധിച്ചു് പ്രത്യേകം എടുത്തുപറയുന്നുണ്ടു്. കാരണം, അതു് അധികാരഭേദംകൂടാതെ ആൎക്കും അനുഷ്ഠിക്കാവുന്നതും, മംഗളപ്രദവുമാകുന്നു. എന്നു മാത്രമല്ല, വലിയക്ലേശങ്ങളൊന്നും കൂടാതെ ജീവിതത്തിൽ സഹജമായി അനുഷ്ഠാനത്തിൽ കൊണ്ടുവരുന്നതിനും ഭക്തിമാർഗ്ഗംതന്നെയാണുത്തമം. 'മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവഗരീയസി'-എന്നു ശ്രീശങ്കരഭഗവൽപാദരും അസന്നിഗ്ദ്ധമായി പ്രസ്താവിച്ചിട്ടുണ്ടു്

ശ്രീമദ്ഭാഗവതത്തിൽ തൻെറ പരമഭക്തനായ ഉദ്ധവരോടു് ഭഗവാൻ പറയുന്നതു നോക്കുക:—

യൽ കർമ്മഭിർയ്യൽ തപസാ-
ജ്ഞാനവൈരാഗ്യതശ്ച്ചയൽ
യോഗേന ദാനധർമ്മേണ-
ശ്രേയോഭിരിതരൈരപി
സർവ്വം മദ്ഭക്തിയോഗേന-
മദ്ഭക്താ ലഭതേഞ്ജസാ.

കർമ്മം, ജ്ഞാനം, വൈരാഗ്യം, തപസ്സ്, യോഗം, ദാനം, ധർമ്മം മുതലായ ഇതരസാധനകളാൽ സിദ്ധിക്കാവുന്ന സകലസിദ്ധികളും എന്റെ ഭക്തന് ഭക്തിയോഗംകൊണ്ടുമാത്രം ലഭിക്കുന്നതാണെന്നു താല്പര്യം.

വർണ്ണാശ്രമ, ജാതിമത, സ്ത്രീപുരുഷഭേദങ്ങളൊന്നും കൂടാതെ എല്ലാവർക്കും ഒന്നുപോലെ അനുഷ്ഠിക്കാവുന്നതും, അനുഷ്ഠിക്കേണ്ടതുമാണ് ഭക്തിമാർഗ്ഗമെന്നു പുരാണങ്ങളെല്ലാംതന്നെ ഒരുപോലെ ഉൽഘോഷിക്കുന്നുണ്ട്. ചണ്ഡാളനായാലും ഭഗവൽഭക്തനാണെങ്കിൽ അവൻ ബ്രാഹ്മണനേക്കാൾ ശ്രേഷ്ഠനാണെന്നും, ബ്രാഹ്മണനാണെങ്കിലും വേണ്ടില്ല; അവൻ ഭഗവദ്വിമുഖനാണെങ്കിൽ, ഭക്തിവിഹീനനാണെങ്കിൽ, ചണ്ഡാളനേക്കാൾ അധമനാണെന്നും നാരദപുരാണത്തിൽ പറയുന്നുണ്ട്:-

ചണ്ഡാലോഽപി മുനിശ്രേഷ്ഠ-
വിഷ്ണുഭക്തോ ദ്വിജാധികഃ
വിഷ്ണുഭക്തി വിഹീനശ്ച-
ദ്വിജോഽപി ശ്വപചാധികഃ

ഇത്രയും പ്രസ്താവിച്ചതിൽനിന്നും ഭഗവൽ ഭക്തിയുടെ മഹത്വം നമുക്കു മനസ്സിലാക്കാവുന്നതാണല്ലോ.

## വേദത്തിലെ പരബ്രഹ്മവും പുരാണത്തിലെ പരമേശ്വരനും

യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ.

വേദം 'നേതി, നേതി' പറഞ്ഞു് പരബ്രഹ്മ തത്വത്തെ മനുഷ്യൻെറ മനോബുദ്ധീന്ദ്രിയങ്ങൾക്ക് അഗമ്യമായ ഒരു സ്ഥാനത്താണ് പ്രതിഷ്ഠിച്ചിരിക്കുന്നതു്. അതു് അപൂർവ്വം ചില തത്വജ്ഞാനികളായ ഉന്നതാധികാരികൾക്കുമാത്രം ധ്യാനഗമ്യമാണെന്നും പറയുന്നു. എന്നാൽ പുരാണങ്ങൾ അതേ തത്വംതന്നെ ഭക്തിമാർഗ്ഗത്താൽ ഭഗവൽ ഭക്തന്മാരുടെ സകല ഇന്ദ്രിയങ്ങൾക്കും ഗോചരമാണെന്നും സമർത്ഥിച്ചിട്ടുണ്ടു്. പുരാണങ്ങളിലെ ഭഗവാൻ, വേദബ്രഹ്മത്തെപ്പോലെ നിർഗ്ഗുണ-നിരാകാര-നിർവ്വികാര സ്വരൂപനൊന്നുമല്ല, ഭക്തന്മാരുടെ ആരാദ്ധ്യനും, പ്രേമസ്വരൂപനും സൌന്ദര്യമാധുര്യാദി സകല സൽഗുണസമ്പന്നനും, ഭക്താഭീഷ്ടപ്രദനുമത്രെ. അദ്ദേഹം പരമേശ്വരനാണെങ്കിലും, കരുണാവരുണാലയനും ശരണാഗതവത്സലനും.ദീനദുഃഖിതന്മാരുടെ പരിത്രാണപരായണനനും ആകുന്നു. പുരാണങ്ങൾ പറയുന്നതു്, നിർഗ്ഗുണനിരാകര സ്വരൂപത്തെ ഉപാസിക്കുകയും, അവ്യക്താക്ഷരതത്വത്തെ ആരാധിക്കുകയും ചെയ്യുകയെന്ന ജ്ഞാനമാർഗ്ഗം അത്യന്തം ദുർഗ്ഗമമായ

ഒന്നാണെന്നത്രെ. സാധാരണക്കാരെ സംബന്ധിച്ചിട ത്തോളം അതു അസാദ്ധ്യമാണ്. ദേഹാത്മബുദ്ധിയു ള്ളിടത്തോളംകാലം നിർഗ്ഗുണനിരാകാരബ്രഹ്മത്തിൽ നില യുറപ്പിക്കാൻ സാദ്ധ്യമല്ല. എന്നാൽ ഭക്തിയോഗത്തിൽ ക്കൂടിസഗുണോപാസനയാൽ ഈശ്വരനെ സാക്ഷാൽ ക്കരിക്കാൻ സാധാരണക്കാൎക്കും സഹജസാദ്ധ്യമാണെന്ന്, പുരാണങ്ങൾ ഉറപ്പിച്ചു പറയുന്നുണ്ടു്. അതുകൊ ണ്ടാണ് സഗുണോപാസനയുടെ സവിശേഷതയെ സംബന്ധിച്ച് പുരാണങ്ങൾ സവിസ്തരം പ്രതിപാദി ച്ചിരിക്കുന്നതു്. പത്മപുരാണം ഉത്തര കാണ്ഡത്തിലെ 'ശിവഗീത'യിൽ പ്രസ്തുത തത്വത്തെ ഒന്നുകൂടി സമൎത്ഥി ച്ചിട്ടുണ്ടു്.

ശ്രീരാമൻ പരമശിവനോട്ട് പറയുകയാണ്:— 'ഹേ, ശങ്കരഭഗവൻ! അവിടുന്നു അവ്യയനും, ആദിമ ദ്ധ്യാന്തരഹിതനും, സച്ചിദാനന്ദസ്വരൂപനും, നിർഗ്ഗുണ നും, നിരാകാരനും, നിഷ്ക്രിയനും, തരംഗരഹിതമായ സാഗരത്തേപ്പോലെ പ്രശാന്തഗാംഭീരനുമാകുന്നു. നിർ ദ്ദോഷനും, നിർവ്വിശേഷനും, നിരതിശയമഹാശയനും, സർവ്വധൎമ്മവിഹീനനുമായ അങ്ങ് മനസ്സിനും വാക്കിനും അഗോചരനും കൂടിയത്രെ. അതികഠിനമായ തപം കൊണ്ടും, ആത്മത്യാഗംകൊണ്ടും മാത്രമേ അങ്ങയെ പ്രാപിക്കാൻ പററു. അങ്ങിനെയുള്ള സർവ്വഭൂതാത്മ സ്വരൂപനും, സർവ്വവ്യാപിയും, ദുർവ്വിജ്ഞേയനുമായ അങ്ങയെ എങ്ങിനെയാണ് പ്രാപിക്കേണ്ടതും, സാക്ഷാ ൽക്കരിക്കേണ്ടതും എന്നു ചിന്തിച്ചു ഞാൻ വിഷമിക്കു

യാണ്. അതിനു ശ്രീ ശങ്കരൻ മറുപടി പറയുന്നു:—

ശൃണുരാജൻ! പ്രവക്ഷ്യാമി-
തത്രോപായം മഹാഭുജ!
സഗുണോപാസനാഭിസ്തു-
ചിത്തൈകാഗ്ര്യം വിധായ ച
സ്ഥൂലസൌരാംഭികാന്യായാൽ-
തത്ര ചിത്തം പ്രവൎത്തയേൽ.

ഹേ, രാജൻ! മഹാബാഹുവായ ശ്രീരാമ! അങ്ങു വളരെ ജിജ്ഞാസയോടുകൂടി ചോദിച്ച വിഷയത്തെപ്പറ്റി, അതിനുള്ള ഉപായം ഞാൻ പറയാം, കേട്ടുകൊള്ളുക. അതിനു ആദ്യമായി സഗുണോപാസനകൊണ്ടു് ചിത്തത്തെ (മനസ്സിനെ) ഏകാഗ്രമാക്കണം. അതിനു ശേഷം സ്ഥൂലസൌരാംഭികാന്യായമനുസരിച്ചു് എന്റെ നിൎഗ്ഗുണ സ്വരൂപത്തിൽ ചിത്തത്തെ പ്രതിഷ്ഠിക്കുക.

ജലാശയം എവിടെയാണെന്നു അറിയാതേയും അവിടംവരെ പോകാൻ സാധിക്കാതേയും ദാഹംകൊണ്ടു വിഷമിക്കുന്ന മനുഷ്യനെ മൃഗമരീചിക ആകർഷിച്ചുകൊണ്ടു് വളരെ ദൂരം പോയി, ജലാശയത്തിനടുത്തു ചെന്നിട്ടു് വെള്ളം കാണിച്ചുകൊടുക്കുകയും, ആ വെള്ളം അമൃതോപമം അവനെക്കൊണ്ടു ആസ്വദിപ്പിക്കുകയും ചെയ്യുന്നതാണല്ലോ. ഇതിനെയാണു് സ്ഥൂലസൌരാംഭികാന്യായമെന്നു പറയുന്നതു്. ഇപ്രകാരം മുമുക്ഷുക്കളായ സാധകന്മാരെ ആദ്യം സഗുണോപാസനയിൽ പ്രവർത്തിപ്പിച്ചു. അവരുടെ ചിത്തശുദ്ധിവരുത്തി അവസാനം നിൎഗ്ഗുണോപാസനയിൽ പ്രതിഷ്ഠിക്കുന്നു

സാധൂനാമപ്രമത്താനാം-
ഭക്താനാം ഭക്തവത്സലഃ
ഉപകർത്താനിരാകാര-
സ്തദാകാരേണജായതേ
കാര്യാർത്ഥം സാധകാനാം ച-
ചതുർവ്വർഗ്ഗഫലപ്രദഃ

എന്നു അഗ്നിപുരാണത്തിലും പറയുന്നുണ്ടു്. ഭക്തവത്സലനായ ഭഗവാൻ, നിരാകാര സ്വരൂപനാണെങ്കിലും; തന്റെ ഭക്തന്മാരുടെ മുൻപിൽ അവരുടെ ഉപാസനയുടെ ഫലമായി ഉപാസ്യദേവന്റെ രൂപത്തിൽ ആവിർഭവിക്കുകയും അവരുടെ അഭീഷ്ടങ്ങൾ, ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന ഫലങ്ങൾ, പ്രദാനം ചെയ്യുകയും ചെയ്യുന്നതാണു്.

ഇത്രയും പ്രസ്താവിച്ചതിൽനിന്നും സാധാരണക്കാരെ സംബന്ധിച്ചിടത്തോളം മുക്തിക്കു് ഭക്തിമാർഗ്ഗം തന്നെയാണു് സർവ്വശ്രേഷ്ഠമായിട്ടുള്ളതെന്നു പ്രസ്പഷ്ടമാകുന്നതാണു്. പ്രത്യേകിച്ചും ഈ കലിയുഗത്തിൽ സർവ്വോൽകൃഷ്ടമായ സാധന ഭഗവൽസ്മരണതന്നെയാകുന്നു.

## പുരാണത്തിലെ അവതാരവാദം.

അവതാരവാദമാണു് പുരാണത്തിലെ പ്രധാന പ്രതിപാദനംതന്നെ. ഈ അവതാരവാദത്തെ കേന്ദ്രീകരിച്ചു ഭക്തിമാർഗ്ഗവും, ഭക്തിസാധനകളും വികാസം പ്രാപിച്ചുവന്നു. പ്രപഞ്ചത്തിനും പ്രകൃതിക്കും അതീതമായ പരബ്രഹ്മത്തെ മർത്ത്യലോകത്തിലേയ്ക്കു വലിച്ചി

ഴച്ചുകൊണ്ടുവന്നതു പുരാണങ്ങളാണു്. സച്ചിദാനന്ദ സ്വരൂപനായ ആ ഭഗവാനെ പുരാണങ്ങൾ മനുഷ്യരുടെയിടയിൽ കൊണ്ടുവന്നു് അവരുടെ പുത്രനായും, മിത്രമായും, ഗുരുവായും, സഹോദരനായും ഏതെല്ലാം രൂപങ്ങളിലാണു് അവതരിപ്പിച്ചു് അത്ഭുതലീലകൾ ചെയ്യിച്ചിരിക്കുന്നതെന്നു വിചാരിക്കുമ്പോൾ ആർക്കാണത്ഭുതം തോന്നാത്തതു്? മനുഷ്യനും ഭഗവാനുമായുള്ള ആ അകൽചയെ ഇല്ലായ്മ ചെയ്തു് ഭഗവാനെ മനുഷ്യന്റെ ഒരു ഉത്തമസുഹൃത്താക്കുകയും, മനുഷ്യന്റെ മനസ്സിൽ ഭഗവൽസ്മരണയുണ്ടാക്കുകയും, തദ്വാരാ മാനവസംസ്കാരത്തിന്നുതന്നെ മാററുകൂട്ടുകയും ചെയ്തതു് പുരാണങ്ങളാണു്. ഇങ്ങനെ മാനവസംസ്കാരത്തിനും, വിശ്വസാഹിത്യത്തിനും അതിമഹത്തായ അനേകം നേട്ടങ്ങൾ നമ്മുടെ പുരാണങ്ങളിൽനിന്നുമുണ്ടായിട്ടുണ്ടു്. ഇന്നു പുരാണങ്ങൾ വിശ്വസാഹിത്യഭണ്ഡാഗാരത്തിലെ വിലതീരാത്ത രത്നങ്ങളായി പരിലസിക്കുന്നതിന്റെ കാരണമിതാണു്.

ഭഗവദവതാരങ്ങളെ സംബന്ധിച്ചു് പുരാണങ്ങളിൽ മാത്രമല്ല; വൈദികസാഹിത്യങ്ങളിലും സൂചിപ്പിച്ചു കാണുന്നുണ്ടു്. മഹാവിഷ്ണു വാമനാവതാരമെടുത്തു മൂന്നടിഭൂമിക്കുവേണ്ടി സ്വർഗ്ഗം, ഭൂമി, പാതാളം മുഴുവനും അളന്നെടുത്ത കഥ ഋഗ്വേദത്തിൽ സൂചിപ്പിക്കുന്നതു നോക്കുക:—

ഇദം വിഷ്ണുർവിചക്രമേ ത്രേധാ നിദധേ പദം.

കൂടാതെ, ശതപഥബ്രാഹ്മണത്തിലും ആരണ്യക

ത്തിലും, തൈത്തരീയസംഹിതയിലും മത്സ്യകൂർമ്മവരാഹാദി അവതാരങ്ങളെപ്പററി പറയുന്നുണ്ട്.

ഭഗവാൻ തൻെറ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനുവേണ്ടി മനുഷ്യനായി അവതരിക്കുന്നുവെന്നും, എന്നിട്ട് അവരുടെ മുൻപിൽ മാനുഷികവും, അമാനുഷികവുമായ പലതരം ദിവ്യലീലകൾ പ്രദർശിപ്പിക്കുന്നുവെന്നുമാണ് പുരാണങ്ങളിലെ പ്രധാനസിദ്ധാന്തം. അദ്ദേഹത്തിൻെറ ആവക ദിവ്യലീലകളെ കാണുകയും കേൾക്കുകയും, കീർത്തിക്കുകയും ചെയ്യുന്നതായാൽ, അവനു പ്രയാസംകൂടാതെ ഭഗവൽസാന്നിദ്ധ്യം സിദ്ധിക്കുന്നതാണ്. ഈ ലീലാമൃതാസ്വാദനമാണ് ഭക്തിയുടെ സർവ്വപ്രഥമവും പ്രധാനവുമായ സാധന.

അനുഗ്രഹായ ഭക്താനാം-
 മാനുഷം ദേഹമാസ്ഥിതഃ
ഭജതേ താദൃശിക്രീഡാ-
 യാഃ ശ്രുത്വാ തൽപരോഭവേൽ.

എന്നു ശ്രീമദ്ഭാഗവതത്തിൽ പറയുന്നുണ്ട്. ഭഗവൽക്കഥാശ്രവണംകൊണ്ടുമാത്രം ഭഗവൽ പരായണനായിത്തീരാവുന്നതാണെന്നു സാരം. ഇതിനെ ഭാഗവതത്തിൽതന്നെ കുന്തീദേവി ഒന്നുകൂടി സ്പഷ്ടമാക്കുന്നുണ്ട്. കുന്തി ഭഗവാനോടു പറയുകയാണ്:—

ശൃണ്വന്തി ഗായന്തി ഗൃണന്ത്യഭീക്ഷ്ണശഃ
സ്മരന്തി നന്ദന്തി തവേഹിതം ജനാഃ
ത ഏവ പശ്യന്ത്യചിരേണ താവകം
ഭവപ്രവാഹോ പരമം പദാംബുജം.

ഹേ, കൃഷ്ണ! ഏതൊരു ഭക്തൻ അങ്ങയുടെ ദിവ്യ ലീലകളെ (ചരിത്രത്തെ) ശ്രവിക്കുകയും, ഗാനം ചെയ്യുകയും, തിരുനാമങ്ങളുച്ചരിക്കുകയും, നിന്തിരുവടിയെ സദാ സ്മരിക്കുകയും, ഭഗവൽകീർത്തനങ്ങൾ പാടുന്നതുകേട്ട് ആനന്ദിക്കുകയും ചെയ്യുന്നുവോ, അവൻ അചിരേണ അവിടുത്തെ ചരണാരവിന്ദത്തെ ദർശിക്കുന്നതിനു സമർത്ഥനായി ഭവിക്കുന്നു. തന്നിമിത്തം ജനന മരണാദിസംസാരദുഃഖത്തിൽനിന്നും അവൻ മുക്തനാകുന്നതുമാണു്.

## ഏകേശ്വരവാദം

ഈശ്വരൻ ഒന്നേയുള്ളൂ. ആ അദ്വിതീയനായ പരമേശ്വരൻതന്നെ തന്റെ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനുവേണ്ടി ഓരോ ഭക്തന്മാരുടെയും മുൻപിൽ, അവരുടെ അഭിരുചിയും ആരാധനാസമ്പ്രദായവുമനുസരിച്ച് വിഭിന്ന നാമരൂപാദികളിൽ പ്രത്യക്ഷപ്പെടുന്നുവെന്നുമാത്രം. ഭക്തൻ ഏതേതു ഭാവത്തിലും, രൂപത്തിലും, നിഷ്ഠയിലും, നിഷ്കർഷതയിലും ഭഗവാനെ ഭജിക്കുന്നുവോ, അതേ ദിവ്യഭാവത്തിലും രൂപത്തിലും ഭഗവാൻ അവനു ദർശനം കൊടുത്തനുഗ്രഹിക്കുന്നു. ഈതത്വം ദേവീപുരാണത്തിൽ ദൃഷ്ടാന്തസഹിതം വെളിപ്പെടുത്തുന്നുണ്ടു്:—

യഥാതു വ്യജ്യതേ വർണ്ണൈരുപാധിഭിഃ സ്ഫടികോമണിഃ
തഥാ ഗുണവശാദ്ദേവീ നാനാഭാവേഷു വർണ്ണ്യതേ
ഏകോപ്യനേകധാ യഥാ മേഘഃ പൃഥക്ത്വേനാവതിഷ്ഠതേ
വർണ്ണതോ രൂപവശ്ചൈവ തഥാ ഗുണവശാജ്ജയാ.

ഒരു സ്ഫടികമണി എപ്രകാരം നാനാവർണ്ണങ്ങളിൽ പ്രകാശിക്കുന്നുവോ, അപ്രകാരംതന്നെ ദേവീഭഗവതിയും സത്വാദിഗുണഭേദങ്ങളുടെ താരതമ്യമനുസരിച്ചു് നാനാഭാവങ്ങളിൽ വർണ്ണിക്കപ്പെടുന്നു. ഒരേ ഒരു മേഘംതന്നെ പല വർണ്ണങ്ങളിലും രൂപങ്ങളിലും, ആകൃതിയിലും, പ്രകൃതിയിലും വ്യത്യസ്തപ്പെട്ടു കാണുന്നതുപോലെ ദേവി ഒന്നേയുള്ളവെങ്കിലും ഗുണവിശേഷങ്ങളാൽ വിവിധ രൂപത്തിൽ വർത്തിക്കുന്നുവെന്നു സാരം.

വിഭിന്നപുരാണങ്ങളിൽ ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരെപ്പററി പ്രത്യേകം പ്രത്യേകംപറയുന്നുണ്ടു്. അവരുടെ ശക്തിവിശേഷങ്ങളേയും മാഹാത്മ്യങ്ങളേയും സംബന്ധിച്ചു് ഒന്നിനൊന്നുപരിയായി ഓരോ പുരാണവും വർണ്ണിക്കുന്നുണ്ടു്. എന്നാൽ ആ ത്രിമൂത്തികഠം ഒരേ പരമതത്വത്തിന്റെ-പരമേശ്വരന്റെ-ത്രിവിധരൂപങ്ങളാണെന്നും പുരാണങ്ങളിൽ നിസ്സന്ദേഹം സമത്ഥിക്കുന്നുമുണ്ടു്.

രജഃസത്വം തമശ്ചേതി പുരുഷം ത്രിഗുണാത്മകം

വദന്തി കേചിൽ ബ്രഹ്മാണം വിഷ്ണും-

കേചിച്ച ശങ്കരം.

സത്വരജസ്തമങ്ങളായ ത്രിഗുണങ്ങളെതന്നെ ശരീരരൂപത്തിൽ ധരിച്ചിട്ടുള്ള പുരുഷനെ ചിലർ ബ്രഹ്മാവെന്നും, ചിലർ വിഷ്ണുവെന്നും, മററു ചിലർ ശങ്കരനെന്നും വിവക്ഷിച്ചിരിക്കുന്നു. വാസ്തവത്തിൽ, സർവ്വശക്തനും സർവ്വവ്യാപിയുമായ ഒരേ ഒരു പുരുഷൻതന്നെയാണു്, പ്രസ്തുത ത്രിവിധ നാമരൂപാദികളിൽ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകാര്യങ്ങഠം നിർവ്വിഘ്നം നിർവ്വ

ഹിച്ചുകൊണ്ടിരിക്കുന്നതു്. ഈ തത്വം മനസ്സിലാക്കിയിട്ടുള്ള ആത്മജ്ഞാനികൾക്കു് ത്രിമൂർത്തികളിൽ ഭേദഭാവമുണ്ടായിരിക്കയില്ല. ഇതിനുപോൽബലകമായി വിഷ്ണുപുരാണത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക:-

സൃഷ്ടിസ്ഥിത്യന്തഃകരണാൽ ബ്രഹ്മാവിഷ്ണുശിവാത്മികാം
സ സംജ്ഞാം യാതി ഭഗവാനേക ഏവ ജനാർദ്ദനഃ

ഏകനും അദ്വിതീയനുമായ ഭഗവാൻ ജനാർദ്ദനൻ (മഹാവിഷ്ണു) തന്നെയാണു്, സൃഷ്ടിസ്ഥിതിസംഹാരസ്വരൂപമായ ക്രിയാവിശേഷങ്ങളെക്കൊണ്ടു്, ബ്രഹ്മാവിഷ്ണുമഹേശ്വരസംജ്ഞകളെ പ്രാപിക്കുന്നതെന്നു താല്പര്യം.

## ഭക്തിസാധനാസമ്പ്രദായത്തിൻെറ വ്യത്യാസം

ഔപനിഷദ്ബ്രഹ്മവാദത്തിൽ ദേവന്മാർക്കു് വലിയ സ്ഥാനമൊന്നുമില്ല. ജ്ഞാനമാർഗ്ഗസാധനകളിൽ ഒരു അദ്വിതീയബ്രഹ്മത്തെ ധ്യാനിക്കുകയും, അതിനെപ്പററിയുള്ള ചിന്തനവുമാണു് വിഹിതമായി കരുതിയിരുന്നതു് അതുകൊണ്ടു്, മററു് ദേവന്മാരെയൊന്നും ആരായാനോ ആരാധിക്കാനോ അന്നു് ആരും ശ്രമിച്ചിരുന്നില്ല. പൗരാണികയുഗത്തിന്റെ ആവിർഭാവത്തോടുകൂടിയാണു് ഭക്തിമാർഗ്ഗത്തിന്റെ പ്രവർത്തനം ആരംഭിച്ചതു്. അതോടുകൂടി പ്രാചീന വൈദികയുഗത്തിലെ ദേവന്മാരെല്ലാം പുനരുദ്ധരിക്കപ്പെടുകയും ചെയ്തു. അങ്ങിനെ വിഷ്ണു, ശിവൻ, ശക്തി, സൂര്യൻ, ഗണപതി എന്നിവരെ കേന്ദ്രമാക്കിക്കൊണ്ടു് ക്രമേണ വൈഷ്ണവ-ശൈവ-ശാക്ത-സൌര-ഗാണപത്യങ്ങളായ ഉപാസനാ സമ്പ്രദായങ്ങളുമുണ്ടായിത്തീർന്നു. പ്രധാനപ്പെട്ട ഈ അഞ്ച്യുപാസനാസമ്പ്രദായങ്ങളേയും,

അവയുടെ സിദ്ധാന്തങ്ങളേയും പരിപുഷ്ടിപ്പെടുത്തുന്നതി ന്നുവേണ്ടി, വിവിധങ്ങളായ പുരാണങ്ങളും ഉപപുരാണ ങ്ങളും മററും രചിക്കപ്പെട്ടു മേൽപറഞ്ഞ അഞ്ചുവിധ ത്തിലുള്ള ഉപാസനകളിൽ വൈഷ്ണവം, ശൈവം, ശാക്തം–എന്നീ മൂന്നിന്റെയും പ്രാധാന്യം വർദ്ധിച്ചുവ വരികയും, അവയ്ക്കു ഭാരതം മുഴുവനും പ്രചുരപ്രചാരം സിദ്ധിക്കുകയും ചെയ്തു ഭക്തിമാർഗ്ഗസാധനകളിൽ ചില പ്രത്യേക രീതികളും, നിയമങ്ങളും നിഷ്ഠകളും മററും ഇവയുടെ സവിശേഷതകളാണു്. ആരാദ്ധ്യദേ വന്മാരിലും ആരാധനാസമ്പ്രദായങ്ങളിലും പല പല വ്യത്യാസങ്ങളുണ്ടെങ്കിലും, മൌലികമായി മാററമൊന്നു മില്ലെന്നും, നാനാത്വത്തിൽ ഏകത്വത്തെയും, ഭേദത്തിൽ അഭേദത്തേയും കാണണമെന്നും പുരാണത്തിൽ പലയി ടത്തും എടുത്തുപറയുന്നുണ്ടു്. സ്കന്ദപുരാണം ശൈവ പുരാണത്തിൽപ്പെട്ട ഒന്നാണു്. അതിൽ ശിവൻതന്നെ എടുത്തുപറയുന്നുണ്ടു്, ശിവനും വിഷ്ണുവും ഒന്നുതന്നെ യാണെന്നും, അഭിന്നസ്വരൂപനാണെന്നും മററും :—

യഥാ ശിവസ്തഥാ വിഷ്ണുര്യഥാ വിഷ്ണുസ്തഥാ ശിവഃ
അന്തരം ശിവ വിഷ്ണോശ്ച മനാഗപി ന വിദ്യതേ.

ഇതിൽനിന്നും വിഭിന്നസമ്പ്രദായങ്ങൾ തമ്മിൽ വിവിധാഭിപ്രായങ്ങളുടെ പേരിൽ വാദവിവാദം ചെയ്യു കയും വഴക്കടിക്കുകയും ചെയ്യുന്നതിൽ യാതൊരർത്ഥവു മില്ലെന്നു് നമുക്കു മനസ്സിലാക്കാം.

## വൈഷ്ണവഭക്തിമാർഗ്ഗം

ഋഗ്വേദത്തിൽ മററു ദേവന്മാരെ സംബന്ധിച്ചുള്ള സൂക്തങ്ങളെ അപേക്ഷിച്ചു് വിഷ്ണുസൂക്തങ്ങൾ വളരെ

കറവാണ്. ഇന്ദ്രൻ, അഗ്നി, വരുണൻ മുതലായ ദേവന്മാരെക്കുറിച്ചുള്ള മന്ത്രങ്ങളാണ് കൂടുതലുള്ളതെങ്കിലും, വിഷ്ണുവിനെ സൂചിപ്പിക്കുന്ന സൂക്തങ്ങളും മന്ത്രങ്ങളും കറവാണെങ്കിലും, ഉള്ളിടത്തോളം സൂക്തങ്ങൾ വളരെ ഉൽകൃഷ്ടങ്ങളും ഉത്തമങ്ങളുമത്രെ ഭാവഗാംഭീര്യത്തിലും സാത്വികഭാവത്തിലും വിഷ്ണുപരമായ മന്ത്രങ്ങളെല്ലാം വിശിഷ്ടതരങ്ങളും വിശേഷഫലദായകങ്ങളുമാകുന്നു. വേദസംഹിതായുഗത്തിൽ ആദ്യം ദേവേന്ദ്രനാണ് പ്രാധാന്യം സങ്കല്പിച്ചിരുന്നത്. എന്നാൽ, ക്രമേണ ഇന്ദ്രൻെറ പ്രാധാന്യം കുറഞ്ഞുവരികയും, വിഷ്ണുവിൻെറ പ്രാധാന്യം കൂടിവരികയും ചെയ്തു. പുരാണങ്ങളിലേക്കു കടന്നാൽ. ഇന്ദ്രന്റെ സ്ഥാനത്ത് പ്രതിഷ്ഠിച്ചിരിക്കുന്നതു മഹാവിഷ്ണുവിനെയാണ്. പ്രത്യേകിച്ചും വൈഷ്ണവപുരാണങ്ങൾ സർവ്വശ്രേഷ്ഠവും സർവ്വാരാദ്ധ്യവുമായ ഒരു സ്ഥാനത്താണ് അദ്ദേഹത്തെ പ്രതിഷ്ഠിച്ചിരിക്കുന്നത്. വിഷ്ണുപുരാണം, നാരദപുരാണം, പത്മപുരാണം, ഗാരുഡപുരാണം ഭാഗവതപുരാണം മുതലായവയിൽ മഹാവിഷ്ണുവിൻെറ മാഹാത്മ്യത്തെ സവിശേഷം, സവിസ്തരം വർണ്ണിച്ചിട്ടുണ്ട് ഇവയിലെല്ലാം പരമതത്വമായി അംഗീകരിച്ചിട്ടുള്ളതും വിഷ്ണുവിനെത്തന്നെയാണ്. മത്സ്യകൂർമ്മാദ്യവതാരവിശേഷങ്ങളെ ആരാധിക്കുന്നതും വിഷ്ണുവിന്റെ അവതാരരൂപത്തിലാണ്. ശ്രീരാമനേയും, ശ്രീകൃഷ്ണനേയും കേന്ദ്രീകരിച്ചുകൊണ്ടുള്ള ഭക്തിസാധനയുടെ നിർമ്മലധാരകൾ ഭാരതം മുഴുവനും, ആസേതുഹിമാചലം, പ്രവഹിക്കാൻതുടങ്ങി ഈ ഭക്തിഭാവഭാഗീരഥിയുടെ ഭവ്യധാരകൾ അന്നുമുതൽ ഇന്നു

വരെ അവിരതം പ്രവഹിച്ചുകൊണ്ടിരിക്കയാണ്. ഇതിൽ എത്രയെത്ര ജീവനാണ്, ആനന്ദനിർവൃതികൊണ്ടു്, ആത്മസംതൃപ്തിപൂണ്ടു്, ജീവിതം ധന്യമാക്കിയിട്ടുള്ളതെന്നു് പറയാൻ പ്രയാസമാണ്. ശ്രീമദ്ഭാഗവതത്തിൽ ഭക്തിഭാവത്തിന്റെ പരമകാഷ്ഠതന്നെ നമുക്കനുഭവപ്പെടുന്നതാണ്. ഇതിൽ ഭക്തി കേവലം മുക്തിക്കുമാത്രമുള്ള ഒരു സാധനയല്ല: നേരേമറിച്ചു് ഭക്തിയുടെ അങ്ങെയററത്തെ പരിണാമസ്വരൂപമായ പ്രേമം തന്നെയാണ്, ഭക്തന്റെ പരമസാദ്ധ്യമെന്നും പ്രതിപാദിക്കുന്നുണ്ടു്. ഏതൊരു ഭക്തന്റെ ഹൃദയത്തിലാണോ അങ്ങിനെയുള്ള യഥാർത്ഥമായ പ്രേമപ്രകർഷമുണ്ടാകുന്നതു്, അവൻ മുക്തിയെ ആഗ്രഹിക്കുന്നില്ല. അവൻ എല്ലായ്പോഴും ഭഗവാനെ സേവിക്കുകയും, ആനന്ദം അനുഭവിക്കുകയും അതിന്നു് എന്നും സംഗതിയാകട്ടെ; എന്നു് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ന കാമയേഽന്യം തവ പാദസേവാ-
ദകിംചനപ്രാർത്ഥ്യതമാൽ വരം വിഭോ!

അല്ലയോ, ഭഗവാനെ! അകിഞ്ചനനായ ഭക്തന്റെ അങ്ങെയററത്തെ അഭിലാഷം അങ്ങയുടെ പാദസേവനം മാത്രമാണ്. അതിനുവേണ്ടിയാണ് അവൻ പ്രാർത്ഥിക്കുന്നതും. ഞാനും അതുതന്നെയാണാഗ്രഹിക്കുന്നതു്. അതിന്നു് അവിടുന്നനുഗ്രഹിച്ചാൽമതി. മററു് വരങ്ങളൊന്നും എനിക്കാവശ്യമില്ല: ആവശ്യപ്പെടുന്നുമില്ല ഇതാണ് യഥാർത്ഥ ഭക്തന്റെ സ്വഭാവം.

ഭക്തി മുക്തിക്കുവേണ്ടിയല്ല, ഭക്തിക്കുവേണ്ടിത്തന്നെയാണ്. ഇതാണ് ഒരു യഥാർത്ഥഭക്തന്റെ നില.

അവനെത്ര ജന്മങ്ങൾ വേണമെങ്കിലും എടുത്തുകൊള്ളും എല്ലാജന്മങ്ങളിലും ഭഗവാനെ ഭജിക്കാൻ സാധിച്ചാൽ മതി. മുക്തി സാധിച്ചാൽ പിന്നെ ഭഗവാനെസേവിക്കാൻ സാദ്ധ്യമല്ലല്ലോ. ഭഗവാനെ സേവിച്ച് മതിവരുന്നതുവരെ അവൻ ജനിക്കാനും, മരിക്കാനുംസന്നദ്ധനാണ്. ഏതു ജന്മത്തിലും ഭഗവൽസ്മരണയുണ്ടായിരിക്കണമെന്നുമാത്രം. ഇതാണ് ഭക്തിയുടെ വൈശിഷ്ട്യ.

## ഭക്തിയുടെ സ്വരൂപം

'സാ പരാനുരക്തിരീശ്വരേ' — ഈശ്വരനിലുള്ള പരമമായ അനുരാഗത്തെയാണ് 'ഭക്തി' എന്നു പറയുന്നതു്; ഇങ്ങിനെയാണ് ശാണ്ഡില്യമഹർഷി ഭക്തിക്കു നിർവ്വചനം കൊടുത്തിരിക്കുന്നതു്. ദേവർഷിയായ നാരദൻ അദ്ദേഹത്തിന്റെ ഭക്തിസൂത്രത്തിൽ, ഭക്തിയുടെ സ്വരൂപത്തെ നിർണ്ണയിക്കുന്നതു്, 'സാത്വസ്മിൻ പരമപ്രേമരൂപാ, അമൃതസ്വരൂപാ ച', എന്നാണ്. ഭഗവാങ്കലുള്ള ഏകനിഷ്ഠമായ പ്രേമംതന്നെയാണ് ഭക്തി; അതു് അമൃതസ്വരൂപവും കൂടിയാണ്. 'മനുഷ്യ'നിൽ യഥാർത്ഥമായ ഭഗവൽഭക്തിയുണ്ടായാൽ, അവൻ സിദ്ധനും അമരനും തൃപ്തനുമാകുന്നതാണ്:—

യല്ലബ്ധ്വാ പുമാൻ സിദ്ധോഭവതി,
അമൃതോ ഭവതി, തൃപ്തോ ഭവതി.

ഈശ്വരനിൽ ഇപ്രകാരമുള്ള 'പരാനുരക്തി' എങ്ങിനെയുണ്ടാകുന്നുവെന്നു വിഷ്ണുപുരാണത്തിലെ പ്രഹ്ലാദന്റെ പ്രാർത്ഥനയിൽ വ്യക്തമാക്കിയിട്ടുണ്ടു്:—

നാഥ! യോനിസഹസ്രേഷു യേഷു യേഷു വ്രജാമ്യഹം
തേഷു തേഷ്വചലാ ഭക്തി രച്യുതാസ്തു സദാത്വയി
യാ പ്രീതി രവിവേകാനാം വിഷയേഷ്വനപായിനീ
ത്വാമനുസ്മരതഃ സാ മേ ഹൃദയാന്മാപസർപ്പതു.

ഹേ, നാഥ! ഞാൻ കർമ്മഫലങ്ങൾക്ക വശഗനായിട്ട് ഏതേതു യോനികളിൽ കിടന്നു കറങ്ങുന്നുവോ, ആ ജന്മങ്ങളിലെല്ലാംതന്നെ അങ്ങയിൽ എനിക്ക് നിശ്ചലമായ ഭക്തി ഉണ്ടാകുമാറാകട്ടെ. അവിവേകിയായ മനുഷ്യന് വിഷയാദികളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന അവിചലമായ ആസക്തിപോലെ, അങ്ങയെ അനുനിമിഷം അനുസ്മരിച്ചുകൊണ്ട്, നിന്തിരുവടിയിൽ അവിചലമായ പ്രീതി എന്നിലുമുണ്ടാകട്ടെ. അത് എന്റെ ഹൃദയത്തിൽനിന്ന് ഒരിക്കലും വിട്ടുപോകാതിരിക്കട്ടെ.

വിഷയാസക്തന്മാർക്ക് വിഷയഭോഗങ്ങളിലുണ്ടാകുന്ന നിരതിശയമായ അനുരാഗവും, ആസക്തിയും, ഈശ്വരനിലേക്ക തിരിച്ചു വിടുന്നതായാൽ, അതെത്ര മാത്രം മഹത്തായ പരിശുദ്ധ ഭക്തിയായിരിക്കും ? മേലുദ്ധരിച്ച പ്രാർത്ഥനാപദ്യങ്ങളിൽനിന്നും, പ്രഹ്ലാദന്റെ അനന്യവും, അഹൈതുകവുമായ ഭഗവൽ ഭക്തിയുടെ പരിശുദ്ധഭാവം നമുക്കേതാണ്ടു മനസ്സിലാക്കാവുന്നതാണു ആത്മാർത്ഥമായ ആ ഭക്തിയുടെ ഒരംശമെങ്കിലും മനുഷ്യനിലുണ്ടായാൽ അവന്റെ ജീവിതം ധന്യാൽ ധന്യതരമാകുന്നതാണ്.

## ഭക്തിമാർഗ്ഗസാധനകൾ

ശ്രീമദ്ഭാഗവതത്തിൽ . പ്രധാനമായി ഒൻപതു ഭക്തിസാധനകളെപ്പററി പറയുന്നുണ്ട്; ശ്രവണം

കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം (ശരണാഗതി) എന്നിവയാണവ ഇവയെ നവധാഭക്തിയെന്നും പറയുന്നു.

> ശ്രവണം, കീർത്തനം, വിഷ്ണോഃ സ്മരണം, പാദസേവനം
> അർച്ചനം, വന്ദനം, ദാസ്യം, സഖ്യമാത്മനിവേദനം
> ഇതി പുംസാർപ്പിതാ വിഷ്ണൗ ഭക്തിശ്ചേന്നവ ലക്ഷണാ.

ജ്ഞാനം, വൈരാഗ്യം—എന്നിവയോടുകൂടിയ ഭക്തിയെ ഭാഗവതം പ്രശംസിക്കുന്നുണ്ട്. ജ്ഞാനം കൊണ്ട് ഭക്തിദീപ്തമായിത്തീരുകയും, വൈരാഗ്യത്താൽ ആത്മപ്രകാശമുണ്ടാക്കുകയും ചെയ്യുന്നു.

> തച്ഛ്രദ്ദധാനാ മുനയോ ജ്ഞാനവൈരാഗ്യയുക്തയാ
> പശ്യന്ത്യാത്മനി ചാത്മാനം ഭക്ത്യാശ്രുത ഗൃഹീതയാ

ശ്രദ്ധാശീലരായ മുനികൾ വേദശാസ്ത്രങ്ങളിൽ നിന്നും സിദ്ധിച്ച ജ്ഞാനവൈരാഗ്യത്തോടുകൂടിയ ഭക്തിയെ സ്വായത്തമാക്കിക്കൊണ്ട്, തദ്വാരാ തങ്ങളുടെ ഹൃദയത്തിൽ ആത്മാവിനെ ദർശിക്കുന്നുവെന്നു സാരം.

## ഭക്തിയുടെ പ്രകാരഭേദം

സഗുണമെന്നും, നിർഗ്ഗുണമെന്നും ഭക്തിയെ ഭാഗവതത്തിൽ രണ്ടായി തരംതിരിച്ചിട്ടുണ്ട്. അതിൽ സഗുണഭക്തിയെ സാത്വികം, രാജസം താമസം എന്നു മൂന്നായി വീണ്ടും വിഭജിച്ചിരിക്കുന്നു. ഭേദദർശികളായ ആളുകൾ ആസക്തികൂടാതെ ഈശ്വരഭജനം ചെയ്യേണ്ടതു തങ്ങളുടെ ജീവിതകർത്തവ്യമാണെന്നു കരുതി സർവ്വകർമ്മങ്ങളും ഭഗവാങ്കൽ സമർപ്പിച്ചുകൊണ്ട് പാപശമ

നത്തിന്നുവേണ്ടി ചെയ്യുന്ന ഈശ്വരാരാധനയെ സാത്വികഭക്തിയെന്നു പറയാം. ധനധാന്യാദിസമ്പൽസമൃദ്ധിക്കുവേണ്ടിയും, വിഷയഭോഗാദിസുഖസൌകര്യത്തിന്നുവേണ്ടിയും അനുഷ്ഠിക്കപ്പെടുന്ന വിഗ്രഹാരാധനയും മററും രാജസഭക്തിയിൽപ്പെട്ടവയാണ്. മററുള്ളവരെ നശിപ്പിക്കണമെന്ന വിചാരത്തിൽ മദമാത്സര്യാദികളോടുകൂടി ചെയ്യുന്ന ക്രൂരവും നിന്ദ്യവുമായ രീതിയിലുള്ള പൂജാദികർമ്മങ്ങളാണ് താമസഭക്തിയെന്നു പറയുന്നത്. ഈ മൂന്നു വിധത്തിലുള്ള ഭക്തിയും ഗൌണീഭക്തിയാകുന്നു. കാരണം, അവ ഭേദഭാവത്താൽ സ്വാഭാവികമായി മനുഷ്യനിലുണ്ടാകുന്ന പ്രേരണയുടെ ഫലമായി ചെയ്യപ്പെടുന്നവയാകുന്നു. അവയിൽ സാത്വികീഭക്തി ഉത്തമമാണെങ്കിലും സർവ്വോത്തമമെന്നു പറയാൻ പാടില്ല. അതിലും ഭേദഭാവത്തിൻെറയും, മോക്ഷകാംക്ഷയുടേയും ലേശമെങ്കിലും ഉണ്ടാകാതെ തരമില്ല. മോക്ഷേച്ഛയുടെ കണികപോലുമേശാതെ, ഭക്തൻെറ ഏകമാത്രമായ ലക്ഷ്യം ഭഗവാൻതന്നെയെന്ന സ്ഥിതിവിശേഷത്തെയാണ് നിർഗ്ഗുണഭക്തി അഥവാ അഹൈതുകീ ഭക്തിയെന്നു പറയുന്നത്. ഭഗവൽപ്രേമത്തിന്റെ (ഭക്തിയുടെ) പാരമ്യദശയാണത്.

## നിർഗ്ഗുണഭക്തി ഭഗവൽപ്രേമം

നിർഗ്ഗുണഭക്തിയെപ്പററി ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്:—

മദ്ഗുണശ്രുതിമാത്രേണ മയി സർവ്വഗുഹാശയേ
മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോംബുധൌ

ലക്ഷണം ഭക്തിയോഗസ്യ നിർഗ്ഗുണസ്യ ഹ്യുദാഹൃതം
അഹൈതുക്യ വ്യവഹിതാ യാ ഭക്തിഃ പുരുഷോത്തമേ.

സ്വതേ സമുദ്രത്തിലേക്ക് അവിരതം, അനസ്യൂതം പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഗംഗാജലം പോലെ, ഏതൊരു മനോഗതി എന്റെ ഗുണഗണശ്രവണമാത്രമായി, ഫലാനുസന്ധാനരഹിതവും, ഭേദദർശനവിഹീനവുമായി, സർവ്വാന്തര്യാമിയും പുരുഷോത്തമനുമായ എന്നിൽ അവിച്ഛിന്നഭാവത്തിൽ നിഹിതമായിരിക്കുന്നുവോ, ആ മനോഗതിസ്വരൂപമായ ഭക്തിഭാവമാണ് നിർഗ്ഗുണഭക്തിയോഗത്തിന്റെ സ്വരൂപം.

അഹൈതുകവും, നിഷ്കാമവുമായ ആ ഭക്തിയെ 'പ്രേമഭക്തി'യെന്നു പറയാവുന്നതാണ്. പ്രസ്തുത സ്ഥിതിവിശേഷത്തിലെത്തിയാൽപിന്നെ സാധകൻ ഭഗവൽ സേവനമല്ലാതെ മററു യാതൊന്നുംതന്നെ ആഗ്രഹിക്കുന്നതല്ല. മുക്തിപോലും അവനാവശ്യമില്ല. സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം — എന്നീ ചതുർവ്വിധമുക്തിപോലും അവനഭികാമ്യമല്ല. ഭഗവൽ ഭജനം മാത്രമാണ് അവന്റെ ജീവിതവ്രതം. അതിനു സംഗതിയായാൽ മതി; മറെറാന്നും അവനാഗ്രഹിക്കുന്നില്ല.

ഈ പ്രകാരമുള്ള ഭക്തിയുടെ പാരമ്യത്തിലെത്തിച്ചേരുന്ന സാധകനു സർവ്വഭൂതങ്ങളിലും ഏകാത്മതാബോധം അനുഭവപ്പെടുന്നതാണ്. സർവ്വഭൂതങ്ങളിലും ആത്മസ്വരൂപനായി വർത്തിക്കുന്നതു ഭഗവാൻതന്നെയാണെന്നും, അതിനാൽയാതൊരു ജീവിയേയും, ഉപദ്ര

വിക്കരുതെന്നും, എല്ലാററിനേയും ഭഗവൽസ്വരൂപമായി കാണണമെന്നും, സ്വ-പര-ശത്രു-മിത്രാദിഭേദഭാവങ്ങളൊന്നും ഒന്നിലുമുണ്ടാകരുതെന്നും അവനറിയാൻ കഴിയുന്നു. സർവ്വോത്തമമായ ഭക്തിയുടെ ലക്ഷണത്തെ സംബന്ധിച്ച് ഭാഗവതത്തിൽ വർണ്ണിക്കുന്നുണ്ട്.

സർവ്വ ഭൂതേഷു യഃ പശ്യേൽ ഭഗവദ്ഭാവ മാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷഭാഗവതോത്തമഃ

സർവ്വഭൂതങ്ങളിലും ആത്മസ്വരൂപിയായ ഭഗവാനെ ദർശിക്കുകയും ആ ഭഗവാനിൽ സർവ്വഭൂതങ്ങളേയും അന്തർലീനമായി കാണുകയും ചെയ്യുന്നവനാണ്, സർവ്വശ്രേഷ്ഠഭക്തൻ അഥവാ ഭാഗവതോത്തമൻ.

## പരാഭക്തിയും അദ്വൈതജ്ഞാനവും

പരാഭക്തിയുടെ പശ്ചാത്തലത്തിൽ ദ്വൈതരൂപത്തിൽ ഉപാസ്യോപാസകഭാവം കാണാം. ദ്വൈതഭാവം സ്ഥിതിചെയ്യുന്നിടത്തോളം അതിൽനിന്നും അദ്വൈതജ്ഞാനം സിദ്ധിക്കുന്നതല്ലെന്നു പറയണമെന്നില്ലല്ലൊ. എന്നാൽ അപ്രകാരമുള്ള പരാഭക്തി അദ്വൈതജ്ഞാനത്തിന്റെ അമ്മയാണ്. പരാഭക്തിയുടെ പാരമ്യത്തിൽ, അതിന്റെ പരിണതിയിൽ ഉപാസ്യോപാസകഭാവം അസ്തമിക്കുന്നു. അപ്പോൾ സർവ്വത്ര അദ്വൈതാനുഭൂതിമാത്രമേ ഉണ്ടാകൂ. ഇതിനെ ദേവീഭാഗവതത്തിൽ സമർത്ഥിച്ചിരിക്കുന്നതു നോക്കുക:—

ഭക്തേസ്തു യാ പരാകാഷ്ഠാ സൈവ ജ്ഞാനം പ്രകീർത്തിതം
വൈരാഗ്യസ്യ ച സീമാ സാ ജ്ഞാനേ തദ്ദ്വയം യതഃ

പണ്ഡിതന്മാർ ഭക്തിയുടേയും, വൈരാഗ്യത്തിന്റേയും പരമസീമയെ 'ജ്ഞാന' മെന്നു പറയുന്നു. കാരണം, ജ്ഞാനം ഉണ്ടാകുന്നതോടുകൂടി ഭക്തിയും വൈരാഗ്യവും പൂർണ്ണതയെ പ്രാപിക്കുന്നതാണ്. ദ്വൈതഭാവത്തിലാണ് ഭക്തിയുടെ ആവിർഭാവമെങ്കിലും, അതിന്റെ പര്യവസാനം അദ്വൈതാനുഭൂതിയിലാണെന്നു താല്പര്യം. 'ഭാവത്തിൻ പരകോടിയിൽ പരമഭാവത്തിൻപ്രഭാവം വരാം' എന്ന കവിവചനം, ഇവിടെ അക്ഷരംപ്രതി ശരിയാണ്.

ഭഗവൽ ഭക്തിയുടെ സ്വരൂപത്തേയും അതിന്റെ സ്വഭാവത്തേയും, ക്രമാനുഗതമായ വികാസത്തേയും സംബന്ധിച്ച്, നമ്മുടെ പുരാണങ്ങളിൽകൂടി ഒരു വിഹഗവീക്ഷണം മാത്രമേ, ഈ ലേഖനത്തിലായിട്ടുള്ളു. അതിന്റെ മഹാത്മ്യത്തേയോ, അത്ഭുതകരങ്ങളായ ശക്തിവിശേഷങ്ങളേയോ വിസ്തരിച്ചു പറയാൻ തുടങ്ങിയാൽ അതിനവസാനമില്ല ഭാരതീയരെ സംബന്ധിച്ചിടത്തോളം ഭഗവൽഭക്തി അതിമഹത്തായ ഒരു ജീവിതവ്രതംതന്നെയായിരുന്നു. ഇന്നതു് ത്യാജ്യകോടിയിൽ തള്ളപ്പെട്ടിരിക്കയാണ്. ആത്മാർത്ഥമായ ഭഗവൽഭക്തിയുടെ അഭാവമാണ്, ഇന്നത്തെ സകലവിധ കുഴപ്പങ്ങൾക്കും ജീവിതക്ലേശങ്ങൾക്കും ഏകകാരണമെന്ന് എടുത്തുപറയേണ്ടതില്ലല്ലോ. ഇതിനൊരു മാറ്റം വരാതെ ഭാരതത്തിന്റെ ഭാവി ഒരിക്കലും ഭാസുരമായിത്തീരുന്നതല്ല

"ശ്രീകൃഷ്ണാർപ്പണമസ്തു."

✕ ✕

ഗ്രന്ഥകർത്താവിൻെറ
മറെറാരു വിശിഷ്ട കൃതി

"ഗീതാരഹസ്യം" വില: 1–50

ഭാരതീയ സംസ്കാരത്തിൻെറ രണ്ടും
മൂന്നും ഭാഗങ്ങൾ തയാറായി വരുന്നു.

**കെ. ആർ. നമ്പൂതിരി**
ധന്വന്തരി വൈദ്യശാല
ബ്രാഞ്ച്:- മാവേലിക്കര.